# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

Vol. 05 No. 19 | THE ONLINE OFFICIAL NEWS BULLETTIN | 2022 May 07


ഉയിർപ്പുകാലം | SEASON OF RESURRECTION | ܥܕܢܐ ܕܩܝܡܬܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 8 ♪3 2nd Sunday after New Sunday Comme. of St. John the Evangelist 257th Mem. of Mar Thoma V ✠ (Niranam Valiya Palli) | 9 ♪7 | 10 ♪3 Comm. of St. Simon the Appostle (Zealot) | 11 ♪7 | 12 ♪3 | 13 ♪7 | 14 ♪3 |



മലങ്കരയുടെ ഒന്നാം കാതോലിക്കാ ബാവായുടെ ഓർമ്മപ്പെരുന്നാൾ കൊണ്ടാടി. പ. കാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിച്ചു.



കോലഞ്ചേരി കോട്ടൂർ സെന്റ് ജോർജ് ഓർത്തഡോക്സ് ദൈവാലയത്തിൽ  വി. ഗീവർഗീസ് സഹദായുടെ ഓർമ്മപെരുന്നാൾ ആചരിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.



## പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ കാരുണ്യത്തിന്റെ വറ്റാത്ത ഉറവ: കെ. എസ്. ചിത്ര

കോട്ടയം: മാനവികതയുടെ പ്രവാചകനും കാരുണ്യത്തിന്റെ വറ്റാത്ത ഉറവയുമായിരുന്നു പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ എന്ന് പത്മഭൂഷൺ ഡോ. കെ. എസ്. ചിത്ര അനുസ്മരിച്ചു. പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണാർത്ഥം കെ. എസ്. ചിത്ര ആലപിച്ച ഗാനോപഹാരം ദേവലോകത്തെ പരിശുദ്ധ ബാവായുടെ കബറിങ്കൽ വച്ച് പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്കു നല്കി പ്രകാശനം ചെയ്തു സംസാരിക്കുകയായിരുന്നു കെ. എസ്. ചിത്ര.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെയും, കാലം ചെയ്ത പൗലോസ് ദ്വിതീയൻ ബാവായുടെയും ആത്മ മിത്രമാണ് കെ. എസ്. ചിത്രയെന്നും, സഭയുടെ ജീവകാരുണ്യ പദ്ധതികൾക്ക് അവർ നല്കികൊണ്ടിരിക്കുന്ന പിന്തുണ വിലമതിക്കാനാവാത്തതാണെന്നും പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു.

ഫാ. ബിജു മാത്യു പുളിയ്ക്കലിന്റെ വരികൾക്ക് പ്രശസ്ത സംഗീതജ്ഞൻ രഞ്ജിത്ത് വാസുദേവാണ് സംഗീതം നൽകിയിരിക്കുന്നത്. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പ്രോഗ്രാം കോ-ഓർഡിനേറ്റർ ചെറിയാൻ തോമസ്, ദേവലോകം അരമന മാനേജർ ഫാ. യാക്കോബ് തോമസ് എന്നിവർ ചടങ്ങിൽ പ്രസംഗിച്ചു.



**വെട്ടിക്കൽ സെൻറ് തോമസ് ദയറായുടെ മാനേജരായി ഫാ. കുര്യാക്കോസ് ജോർജിനെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി നിയമിച്ചു. മെയ് 1-ന് ചുമതല ഏറ്റെടുത്തു.**


Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

ആരാധനാ കലണ്ടർ

# “ദീനക്കാർക്കല്ലാതെ സൗഖ്യമുള്ളവർക്ക് വൈദ്യനെക്കൊണ്ടു ആവശ്യമില്ല; ഞാൻ നീതിമാന്മാരെയല്ല, പാപികളെ അത്രേ വിളിപ്പാൻ വന്നത്” (വി. മർക്കോസ് 2:17)



ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പുനരുത്ഥാനപ്പെരുനാളിന്റെ പശ്ചാത്തലത്തിൽ ക്രിസ്തുവിലേക്കുള്ള പരമമായ വിളിയുടെ പുതിയ മാനങ്ങൾ തേടുന്ന വേദഭാഗങ്ങളും പ്രാർത്ഥനകളുമാണ് ഈ ആഴ്ചയിൽ ധ്യാന ചിന്തയായി കാണുന്നത്.

പൗരസ്ത്യസഭയ്ക്ക് എല്ലാ ഞായറാഴ്ചകളും കർത്താവിന്റെ പുനരുത്ഥാനത്തിന്റെ പെരുന്നാൾ (ക്യംതാ) ആണെന്ന് അറിയാമല്ലോ. “ദൈവം തമ്പുരാനെ നിന്റെ പുനരുത്ഥാനത്തിന്റെ പെരുന്നാളിനെ വലിയ സന്തോഷത്തോടും അധിക ആനന്ദത്തോടും ആഘോഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ. ഞങ്ങളുടെ ആത്മാക്കളെ ദൈവിക മഹത്വംകൊണ്ട് അലങ്കരിക്കണമേ. ഞങ്ങൾ വെടിപ്പോടും വിശുദ്ധിയോടും കൂടെ നിന്നെയും നിന്റെ പിതാവിനെയും പരിശുദ്ധ റൂഹായെയും എന്നും സ്തുതിക്കുമാറാകണേ’ എന്ന പ്രാരംഭ പ്രാർത്ഥനയിൽ തന്നെ ഈ വലിയ പെരുന്നാൾ ദിവസത്തിൽ നമ്മിൽ ഉണ്ടാകേണ്ട ആത്മീയ ഭാവം വ്യക്തമാക്കപ്പെടുന്നുണ്ട്.

പുനരുത്ഥാനപ്പെരുന്നാളാകുന്ന എട്ടാം നാളിൽ ഉത്ഥിതനായ കർത്താവിൽ ആരംഭിക്കുന്ന പുതുയുഗത്തിന്റെ ഒട്ടേറേ ലക്ഷണങ്ങൾ ഈ ദിവസത്തിലെ വേദവായനകളിലും പ്രാർത്ഥനകളിലും സൂചിതമാണ്. ഏഴാം നാളിൽ “മൃതനായി പാതാളത്തിൽ നിദ്രകൊണ്ട ഉണർവുള്ളവനും മരിച്ചവനായി ശവകുടീരത്തിൽ സംസ്കരിക്കപ്പെട്ട സജീവനും ബലഹീനനെപ്പോലെ പ്രേതകുഴിയിൽ സ്വയം കിടന്ന വീര പ്രബലനും ബലവാനെ  (സാത്താനെ) ബന്ധിച്ച് ക്രൂശുമരണത്തെ വരിച്ചു ക്രൂശിൽ മരിച്ചവനും ആയവൻ എട്ടാം നാളിൽ തന്റെ ഉയിർപ്പിനാൽ ക്രൂശിച്ചവരെ ചിതറിക്കുകയും ശിഷ്യന്മാരെ കൂട്ടിചേർക്കുകയും മരണത്താൽ മൃതരെ ജീവിപ്പിക്കുകയും  വിജാതീയർക്കു പ്രത്യാശയും ധൈര്യവും പ്രദാനം ചെയ്യുകയും സർവ്വ സൃഷ്ടികളെയും സന്തോഷിപ്പിച്ച് ആഹ്ലാദിപ്പിക്കുകയും ചെയ്യുന്നു. അവരെല്ലാവരും വിണ്ടെടുപ്പിന്റെ സന്തോഷത്താൽ തനിക്ക് സ്തുതിയും സ്തോത്രവും പാടുന്നു. ഈ പുതുയുഗ സംസ്കൃതിയിൽ ചേർന്നു നിന്നുകൊണ്ട് നിർമാതാവിന് സ്തുതി കരേറ്റുവാൻ ഞങ്ങളെയും സഹായിക്കണണേ’ എന്നാണ് ഒരു പ്രാർത്ഥന.

മരണത്തിന്റെയും പാപത്തിന്റെയും അടിമത്വത്തിൽ നിന്ന് ആദമിനെയും അവന്റെ സന്താനങ്ങളെയും സ്വാതന്ത്ര്യപ്പെടുത്തി കല്പനലംഘനം മൂലം ഉരിഞ്ഞു കളയപ്പെട്ട മഹത്വ വസ്ത്രം ഇന്ന് അവരെ നീ ധരിപ്പിച്ചു. മനുഷ്യകുലത്തിൽ ചൊരിയുവാനിരിക്കുന്ന നിന്റെ കരുണയെ തന്റെ ആത്മജ്ഞാനത്താൽ ദർശിച്ച ദാവീദ് രാജാവ് ‘കർത്താവേ നീ പണ്ടേ സമ്പാദിച്ചു രക്ഷിച്ചിട്ടുള്ള നിന്റെ അവകാശ ഗോത്രത്തെ ഓർക്കണമേ’ എന്ന് പ്രവചിക്കുകയും ‘കർത്താവ് നിയോഗിച്ച ദിവസം ഇതാകുന്നു. ഇതിൽ സന്തോഷിച്ച് ആനന്ദിപ്പാൻ വന്നു കൂടുവിൻ’ എന്ന് പരിശുദ്ധാത്മാവിൽ ആഹ്വാനം ചെയ്യുകയും ചെയ്തു. ‘ഈ ദിവസം ഭൂതലത്തിൽ നിന്നും അന്ധകാരം നീങ്ങിപ്പോയി’ എന്നും ‘രാജമക്കൾ നിന്റെ വലത്തുഭാഗത്തു മഹത്വത്തിൽ നിന്നുവെന്നും’ അവൻ പാടി. പ്രവാചക ശ്രേഷ്ഠനായ ഏശായ ‘പകലിൻ മകളായ മണവാട്ടിയുടെ ശോഭ വന്നു ചേർന്നു. കർത്താവിന്റെ ബഹുമാനം ഉയിർപ്പിന്റെ മഹത്വത്തിൽ തിളങ്ങി’ എന്ന് ഘോഷിച്ചു. മൂടി ചൂടിയ രാജാക്കന്മാർ സ്തുതി പാടുകയും ന്യായാധിപന്മാർ ക്രമമനുസരിച്ചു തന്നെ ആരാധിക്കുയും തന്റെ രാജ്യഭാരം എല്ലാ ലോകങ്ങളിലും തന്റെ അധികാരം എല്ലാ തലമുറകളിലും സ്ഥാപിതമാകുമെന്നും അവൻ മുൻകൂട്ടി പ്രവചിച്ചു.

പഴയ സൃഷ്ടിയുടെ അന്ത്യവും പുതുയുഗത്തിന്റെ ആരംഭവുമായ ഈ ദിവസം നീതിയുടെ മഹാസൂര്യൻ ഉദയം ചെയ്യുകയും അന്ധകാരശക്തി ഉച്ചാടനം ചെയ്യപ്പെടുകയും ചെയ്തു. ജീവൻ ഒഴുക്കപ്പെട്ടതിനാൽ വിശ്വാസികൾ സുസ്ഥിരരായി. പഴയ യെരുശലേം ക്ഷീണിച്ച് സങ്കടത്തോടെ വേദനിക്കുമ്പോൾ പുതിയ യെരുശലേമാകുന്ന പ. സഭ പരിശുദ്ധ മാമോദീസായുടെ തീരത്ത് പെരുകിവരുന്ന തന്റെ പ്രജകളെപ്രതി സന്തോഷിച്ച് സ്തുതിച്ചു. ആകയാൽ ഈ ദിവസം അതിസന്തോഷവും ആനന്ദവുമാകുന്നു. ആകാശവും ഭൂമിയും അതിലുള്ള സകലവും സന്തോഷം കൊണ്ടു നിറഞ്ഞിരിക്കുന്നു. അവ



ആഹ്ലാദത്തോടെ സ്രഷ്ടാവും രക്ഷകനുമായവനെ പുകഴ്ത്തി പാടി. ഈ ദിവസം മണവറയുടെ വാതിൽ തുറക്കപ്പെട്ടു. അപ്പോൾ സൃഷ്ടികൾ ഉല്ലസിച്ചു. ഇന്ന് മോക്ഷം അതിന്റെ അവകാശികളിൽ പ്രസാദിച്ചു. ആകയാൽ നിന്റെ പുനരുത്ഥാനത്തിന്റെ ഈ ദിവസം നിന്റെ രണ്ടാമത്തെ വരവിന്റെ തേജസ്സ് ഞങ്ങളിൽ ശോഭിപ്പിക്കണമേ. പ്രവാചകന്മാർ സന്തോഷിക്കുകയും ശ്ലീഹന്മാർ ആമോദിക്കുകയും സഹദേന്മാർ ആനന്ദം പ്രാപിക്കുകയും ചെയ്യുന്ന നിന്റെ ആത്മീയ മണവറയിലേയ്ക്ക് ഞങ്ങളെയും ക്ഷണിക്കണമെ എന്നാണ് പ്രാർത്ഥന. ഏറെ കാല്പനികഭാവത്തിലാണ് പ. സഭ രക്ഷാകരമായ ഉയിർപ്പിനെ വണങ്ങി സാക്ഷിക്കുന്നത്. ‘നിൻ മുറിവുകളീന്നേറ്റേൻ മൂറോൻ മണമെൻ നാഥാ, നിന്നധരങ്ങളഹോ പട്ടീൻ നൂലോടൊതുള്ളൂ’ എന്ന പ്രേമഗാനം ആലപിച്ചുകൊണ്ടാണ് അവൾ  ജീവകരമായ കല്ലറയിലേക്ക് ഓടി അടുക്കുന്നത്! ഹൃദയത്തിന്റെ അടിതട്ടിൽ നിന്നും ഉയരുന്ന  നിർമ്മല വിശ്വാസമാകുന്ന സുഗന്ധ ധൂപമാണ് അവൾ സമർപ്പിക്കുന്നത്. അങ്ങിനെ താനും അവളും ഒന്നാകുന്ന ആത്മരതിയുടെ അനിർവചനീയ രഹസ്യത്തിൽ നിത്യതയിൽ ലയിക്കുവാൻ വ്യഗ്രത കൊള്ളുന്ന അനുഭവമാണ് ഈ ദിവസങ്ങളിലെ കേന്ദ്ര ധ്യാനചിന്ത.

വചനമായ ദൈവംതമ്പുരാനെ, നീ ആദി ഇല്ലാത്തവനും അന്തമില്ലാത്തവനും നിത്യസ്ഥിതനുമാകുന്നു. നീ പ്രകാശത്തിൽ നിന്നുള്ള പ്രകാശവും നീതിയുടെ കതിരും തേജസ്സുമാകുന്നു.  അനാദിയിൽ പിതാവിൽ നിന്നും മാതാവില്ലാതെ നീ ജനിച്ചു; കാലതികവിൽ നിന്റെ മാതാവിൽ നിന്നും പിതാവില്ലാതെ നീ അവതരിച്ചു. മാനുഷിക ഭാവങ്ങൾ കൊണ്ട് നിന്റെ ദൈവത്വം മഹിമപ്പെടുകയും നീ മനുഷ്യാവതാരം ചെയ്തപ്പോൾ ഞങ്ങൾ നിന്റെ രൂപവും ഛായയുമാകുന്നു എന്ന നിന്റെ വചനം വെളിവാകപ്പെടുകയും ചെയ്തു. നീ കല്ലറയിൽ നിന്നും എഴുന്നേറ്റപ്പോൾ ആദമിന്റെ രൂപത്തെ മരണത്തിന്റെ മടിയിൽ നിന്നും നീ പുറത്തെടുത്തു; അതിനെ മഹത്വവസ്ത്രം ധരിപ്പിച്ച് നാശമില്ലാതാക്കി തീർത്തു. അറിവില്ലായ്മയാൽ അറിവിന്റെ വൃക്ഷഫലം ഭക്ഷിച്ചതിനാൽ മനുഷ്യകുലത്തിനുണ്ടായ ആപത്തിനെ ഇല്ലായ്മ ചെയ്യുവാൻ അറിവിന്റെ പൊരുളായ നീ ജീവന്റെ ഫലമായി നിന്റെ ശരീരരക്തങ്ങളാകുന്ന രഹസ്യം അവന് നൽകി, അവന്റെ ബലഹീനത നീക്കി പറുദീസയിലേക്ക് അവനെ തിരികെ കൊണ്ടുവന്നു.

എത്ര വ്യാഖ്യാനിച്ചാലും തൃപ്തിവരാത്ത വർണ്ണനകളാൽ നിറഞ്ഞു നിൽക്കുന്നതാണ് ഈ ദിവസത്തെ പ്രാർത്ഥനകൾ. 'തിരുസഭയുടെ അഭിമാനവും സഭാ മക്കളുടെ സന്തോഷവും ആനന്ദവുമായിരിക്കുന്ന നാഥാ' എന്നാണ് പിതാക്കന്മാർ കർത്താവിനെ അഭിസംബോധന ചെയ്ത് പ്രാർത്ഥിക്കുന്നത്.

ഈ പുതുയുഗത്തിന്റെ പുതിയ ക്രമീകരണങ്ങളെ ഓർമ്മിപ്പിക്കുന്നതാണ് ഈ ദിവസത്തെ വേദവായനകൾ എല്ലാം തന്നെ. ഒന്നാം ദിവസം ഒന്നാം തീയതി സമാഗമന കൂടാരമെന്ന തിരുനിവാസം നിവർത്തി സാക്ഷ്യപ്പെട്ടകം അതിൽ വച്ച് തിരശ്ശീലകൊണ്ട് അത് മറക്കെണമെന്നും അതിനു മുന്നിൽ നിലവിളക്ക്, ധൂപത്തിനുള്ള പൊൻ പീഠം, യാഗപീഠം എന്നിവ ക്രമീകരിക്കണം. അഭിഷേക തൈലം എടുത്തു തിരുനിവാസവും അതിലുള്ള സകലവും അഭിഷേകം ചെയ്ത് അതും അതിന്റെ ഉപകരണങ്ങളും ശുദ്ധീകരിക്കണം. അഹരോനെയും അവന്റെ പുത്രന്മാരെയും സമാഗമനകൂടാരത്തിന്റെ വാതിലിൽ കൊണ്ടുവന്ന് അവരെ വെള്ളം കൊണ്ടു കഴുകി, വിശുദ്ധ വസ്ത്രം ധരിപ്പിച്ച് നിനക്ക് പുരോഹിത ശുശ്രൂഷ ചെയ്യേണ്ടതിനു അഭിഷേകം ചെയ്തു ശുദ്ധീകരിക്കേണം (പുറപ്പാട് 40:1-16) എന്ന് ആദ്യവായനയിൽ കേൾക്കുമ്പോൾ പുതിയനിയമ സഭയെയും ദേവാലയത്തെയും വി. പൗരോഹിത്യത്തേയും കൃത്യമായി നിർവചിച്ചിരിക്കുന്നതായി കാണാം.

മോശയുടെ ശിഷ്യനും യഹോവയുടെ ഇഷ്ടനുമായ ജോഷ്വാ മുഖാന്തിരം യെറീഹോ പട്ടണത്തിലേക്ക് ഇസ്രായേൽ മക്കളെ പ്രവേശിപ്പിച്ച് അവരെ ദേശത്തു പാർപ്പിക്കുന്ന ചിത്രമാണ് രണ്ടാം പഴയനിയമ വായന (ജോഷ്വാ 2:1-24). നിത്യരക്ഷയാകുന്ന ക്രിസ്തുവിലേക്ക് എത്തുവാനുള്ള ആഹ്വാനമാണ് യെശയ്യാ പ്രവാചകൻ (65.1-7) നൽകുന്നത്.

പുനരുത്ഥാന സംഭവങ്ങളെ ഘോഷിച്ച് ശ്ലീഹന്മാർ യെരുശലേമിൽ അവരുടെ പ്രവർത്തനം ആരംഭിച്ചു. വചനം കേട്ടവരിൽ പലരും വിശ്വസിച്ചു. പുരുഷന്മാരുടെ എണ്ണം അയ്യായിരത്തോളമായി. അപ്പോൾ ക്രിസ്തുവിനെ ക്രൂശിച്ചവർ അസ്വസ്ഥരായി, ഹന്നാവും, കയ്യാഫാവും വീണ്ടും സംഘം ചേർന്നു. അവർ ശ്ലീഹന്മാരെ പിടിച്ച് അവരുടെ സഭയിൽ നിർത്തി. ഇത്തവണ അവർ എങ്ങും ഓടിപ്പോകുന്നില്ല, മറിച്ച് പ. പത്രോസ് ശ്ലീഹാ പരിശുദ്ധാത്മാവ് നിറഞ്ഞവനായി അവരോട് പ്രസംഗിക്കുന്ന ഭാഗമാണ് പൊതുവിന്റെ ലേഖനമായി (അപ്പോ. പ്ര. 4:8-21) നാം കേൾക്കുന്നത്. ഒരു ബലഹീന മനുഷ്യനുണ്ടായ സൗഖ്യത്തെ പ്രതിയാണ് അവർ പത്രോസിനെ വിസ്തരിക്കുന്നത്. നിങ്ങൾ ക്രൂശിച്ച ക്രിസ്തുവാണ് അവന് സൗഖ്യം നൽകിയത് എന്ന് അദ്ദേഹം സാക്ഷിക്കുന്നു. തള്ളികളഞ്ഞത് മൂലകല്ലായി മാറിയെന്നും ആകയാൽ 'മറ്റൊരുത്തനിലും രക്ഷ ഇല്ല, നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമവും ഇല്ല' എന്ന പ. സഭയുടെ വിശ്വാസവും നിലപാടും അവരോട് ശങ്ക കൂടാതെ അവൻ പ്രഖ്യാപിക്കുന്നു.

മോശ ചമച്ച പേടകം ദൃഷ്ടാന്തീകരിച്ചത് യേശുക്രിസ്തു യാഥാർത്ഥ്യമാക്കിയെന്നും ആയത് പ. സഭയാണെന്നും എബ്രായ ലേഖകൻ വ്യാഖ്യാനിക്കുന്ന ഭാഗമാണ് രണ്ടാം ലേഖന ഭാഗം (3:1-13). പുറപ്പാട് പുസ്തകത്തിലെ സമാഗമനകൂടാരവും ക്രിസ്തുവിൽ ആരംഭിച്ച പുതിയ ഇസ്രായേലാകുന്ന പ. സഭയും തമ്മിലുള്ള ബന്ധങ്ങൾ എത്ര ധ്യാനിച്ചാലും മതി വരാത്തവയാണെന്ന് ഓർക്കണം. ഇത്രയും വായനകളുടെയും ധ്യാനത്തിന്റെയും ഒടുവിലാണ് വി. ഏവൻഗേല്യോനിൽ "ദീനക്കാർക്കല്ലാതെ സൗഖ്യമുള്ളവർക്ക് വൈദ്യനെക്കൊണ്ട് ആവശ്യമില്ല; ഞാൻ നീതിമാന്മാരെയല്ല പാപികളെ അത്രേ വിളിപ്പാൻ വന്നത്" എന്ന് കല്പിക്കുന്നത്. "അവൻ പിന്നെയും കടൽക്കരെ ചെന്നു; പുരുഷാരം ഒക്കെയും അവന്റെ അടുക്കൽ വന്നു, അവൻ അവരെ ഉപദേശിച്ചു" എന്ന് തുടങ്ങുന്ന വായനയിലെ പിന്നെയും എന്ന പ്രയോഗം പുനരുത്ഥാന ശേഷം ക്രിസ്തുവിൽ ആരംഭിക്കുന്ന പുതുയുഗമാണെന്നും അതിലേക്ക് അവൻ സർവ്വ ലോകത്തേയും ക്ഷണിക്കുന്നുവെന്നും സൗഖ്യം അഥവാ ക്രിസ്തുവിലുള്ള നിത്യ രക്ഷ അനുഭവിക്കുവാൻ ആഗ്രഹിക്കുന്ന ഏവനും അതിലേക്ക് പ്രവേശനമുണ്ടെന്നും സ്വയം നീതിന്മാരെന്ന് വിധിക്കുന്നവനല്ല, ഞാൻ പാപിയാണ് എന്ന് പശ്ചാത്തപിക്കുന്നവനാണ് ക്രിസ്തുവിൽ രക്ഷ പ്രാപിക്കുന്നത് എന്നും ഈ ദിവസത്തെ ആരാധന നമ്മെ ഓർമ്മപ്പെടുത്തുന്നു.

അവനിലേക്ക് നോക്കി സൗഖ്യം പ്രാപിച്ച് അവന്റെ രാജ്യത്തിന്റെ അവകാശികളാകുവാൻ അവൻ നമ്മെയും യോഗ്യരാക്കട്ടെ എന്ന് പ്രാർത്ഥിക്കാം.

ദൈവം അനുഗ്രഹിക്കട്ടെ.



# St Ephrem of Malankara
## (മലങ്കരയുടെ അപ്രേം)

**Painting by Fr. Rijo Geverghese**
**(Ahmedabad Diocese)**

May 4th the Church remembers the great poet of the Indian Church, C P Chandy Sir also known as Sabha Kavi (Church poet).

This illustration is a contemplative expression based on the Title given to him by H.H Mathew II calling him St Ephrem of Malankara (മലങ്കരയുടെ അപ്രേം).



Illustration detail: St Ephrem and Chandy Sir sitting under a tree, St Ephrem the Harp of Holy Spirit singing a hymn in Syriac and Chandy sir singing it in Malayalam.

Scroll detail: Syriac and Malayalam: Boovotho by St Ephrem, Kymtha

Sabhakavi (Church Poet) title was given to him in 1964 by the His Holiness Augen I. Malankara Churches with Syrian heritage are blessed to use hymns translated, composed by C P Chandy sir. The Sheema Namaskaram songs used in Malankara Churches were also versified by C P Chandy.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



# സഭാ വിശ്വാസാചാരങ്ങളുടെ സംഗ്രഹം

ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

ഓർത്തഡോക്സ് എന്ന നാമം Ortho + doxa എന്നീ രണ്ടു പദങ്ങളിൽ നിന്നാണ് വരുന്നത്. Ortho എന്നാൽ നേരെയുള്ളത്, ശരിയായത്, സത്യമായത്, സ്തുതിചൊവ്വാക്കപ്പെട്ടത് എന്നൊക്കെയാണർത്ഥം. Doxa എന്നതിന് glory, മഹത്വം, വിശ്വാസം, മാർഗ്ഗം എന്നൊക്കെ അർത്ഥം നൽകാറുണ്ട്. ഈ രീതിയിൽ ഓർത്തഡോക്സ് എന്നതിന് നേരെയുള്ള വിശ്വാസം, ശരിയായ മഹത്വം, രക്ഷയ്ക്കുതകുന്ന വിശ്വാസം, സത്യമുള്ള മാർഗ്ഗം, സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസം എന്നിങ്ങനെ വിവിധ അർത്ഥം നൽകാവുന്നതാണ്.

### ഓർത്തഡോക്സ് വിശ്വാസത്തിന്റെ ആധാരം

ഓർത്തഡോക്സ് വിശ്വാസത്തിന്റെ ആധാരം വി. വേദപുസ്തകം ആണ്. എന്നാൽ ഇത് പ്രൊട്ടസ്റ്റന്റുകാരും സെക്ടേറിയൻ സംഘടനകളും പറയുന്നതുപോലെ "വേദപുസ്തകം മാത്രം" എന്ന അർത്ഥത്തിലല്ല. സഭയെന്നാൽ ക്രിസ്തുവിന്റെ ശരീരമാണെന്നും വി. വേദപുസ്തകം സഭയിൽ രൂപപ്പെട്ട ഗ്രന്ഥമാണെന്നും ഉള്ള അർത്ഥത്തിലാണ്. അതായത് വളരെ സജീവമായ സഭാപാരമ്പര്യത്തിന്റെ പ്രധാന ഘടകമാണ് വേദപുസ്തകം എന്നാണ് ഓർത്തഡോക്സ് സഭ മനസ്സിലാക്കുന്നത്. സഭയിലെ വിശ്വാസികളുടെ രക്ഷയ്ക്കുതകുന്ന എല്ലാ വിശ്വാസപ്രമാണങ്ങളും വി. വേദപുസ്തകാടിസ്ഥാനമുള്ളവയും, വി. വേദപുസ്തകം പ്രധാന ഘടകമായിരിക്കുന്ന സജീവ പാരമ്പര്യത്തിൽ രൂപപ്പെട്ടുവന്നവയുമാണ്. വേദപുസ്തകമില്ലാതെ പാരമ്പര്യത്തെക്കുറിച്ചോ പാരമ്പര്യമില്ലാതെ വേദപുസ്തകത്തെക്കുറിച്ചോ സഭ ചിന്തിക്കാറില്ല. തന്നെയുമല്ല, ആർക്കെങ്കിലുമൊക്കെ ഇഷ്ടമുള്ളതുപോലെ വി. വേദപുസ്തകം വ്യാഖ്യാനിക്കുവാനുള്ള അനുവാദവും സഭയിൽ ഇല്ല. ഓരോരുത്തരും അവരവർക്കിഷ്ടമുള്ളതുപോലെ വേദപുസ്തകത്തെ വ്യാഖ്യാനിക്കാൻ ശ്രമിച്ചാൽ അതിന്റെ ഫലം കുമിളുകൾ പോലെ പൊട്ടിമുളയ്ക്കുന്നതും ശിക്ഷണമില്ലാത്തതുമായ 'സഭാസമൂഹങ്ങളും സംഘടനകളും' ആയിരിക്കും. കർത്താവിന്റെ ശരീരമാണ് സഭ എന്നതുകൊണ്ട് ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയിൽ മാത്രമേ വിശ്വാസികൾ അംഗങ്ങളായിരിക്കുവാൻ സാധിക്കുകയുള്ളൂ.

### സഭയുടെ അടിസ്ഥാന വിശ്വാസപ്രമാണം

സഭ വിശ്വസിക്കുന്നതും പ്രഖ്യാപിക്കുന്നതുമായ വിശ്വാസപ്രമാണം നിഖ്യാ (എ. ഡി. 325), കുസ്തന്തീനോസ്പോലീസ് (എ. ഡി. 381) സുന്നഹദോസുകളിൽ രൂപപ്പെട്ടതും എഫേസൂസ് (എ. ഡി. 431) സുന്നഹദോസിൽ ഉറപ്പിച്ചതുമാണ്. സഭയുടെ എല്ലാ യാമപ്രാർത്ഥനകളുടെയും ശുശ്രൂഷകളുടെയും കൗദാശികാനുഷ്ഠാനങ്ങളുടെയും ഭാഗമായി ഈ വിശ്വാസപ്രമാണം പ്രാർത്ഥനാപൂർവ്വം ഏറ്റുപറയുന്ന രീതിയാണ് ഇന്നോളമുള്ളത്. നിഖ്യാ - കുസ്തന്തീനോസ്പോലീസ് വിശ്വാസപ്രമാണം എന്നറിയപ്പെടുന്ന പ്രാർത്ഥനയിലെ എല്ലാ വിഷയങ്ങൾക്കും വി. വേദപുസ്തകാടിസ്ഥാനം ഉണ്ടെന്നുള്ളത് വളരെ വ്യക്തമാണ്.

പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രിയേക ദൈവത്തിലുള്ള വിശ്വാസവും അതിൽ നിന്ന് വേർപെടുത്തി മാറ്റാതെ തന്നെ പുത്രൻതമ്പുരാന്റെ (വചനമാം ദൈവം) മനുഷ്യാവതാര - രക്ഷാ രഹസ്യങ്ങളിലുള്ള വിശ്വാസവുമാണ് അടിസ്ഥാന വിശ്വാസസത്യങ്ങളായി സഭ സ്വീകരിച്ചിരിക്കുന്നത്. ശേഷം വരുന്ന എല്ലാ വിശ്വാസസത്യങ്ങളും മനുഷ്യരക്ഷയ്ക്കുതകുന്നതും ഈ രണ്ട് അടിസ്ഥാന വിശ്വാസപ്രമാണങ്ങളോട് അഭേദ്യബന്ധം ഉള്ളവയുമായിരിക്കും. അങ്ങനെയല്ലാത്ത എന്തെങ്കിലും സഭയിലുണ്ടെങ്കിൽ അതു സഭയുടേതാണെന്ന് പറയുവാൻ സാധിക്കുകയില്ല. സഭയുടെ വിശ്വാസസത്യങ്ങൾക്ക് വി. ത്രിയേക ദൈവത്തോടും മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിന്റെ രക്ഷാരഹസ്യങ്ങളോടും ബന്ധമുള്ളതാണെങ്കിൽ നിശ്ചയമായും അവയ്ക്ക് വി. വേദപുസ്തകാടിസ്ഥാനവും ഉണ്ടായിരിക്കും.

### വിശുദ്ധരുടെ സംസർഗ്ഗം സഭയിൽ

സഭയുടെ പല നിർവ്വചനങ്ങളിലൊന്ന് വിശുദ്ധരുടെ സമൂഹം എന്നതാണ്. വാങ്ങിപ്പോയവരും ജീവനോടിരിക്കുന്നവരുമായ വിശുദ്ധരുടെ സംഗമമാണ് സഭ



യിലുള്ളത്. ആരാധിക്കുന്ന സഭയിൽ സ്വർഗ്ഗവും ഭൂമിയും സമന്വയിക്കുന്ന ക്രമമാണുള്ളതെങ്കിൽ ദൃശ്യരും അദൃശ്യരുമായ വിശുദ്ധർ സഭയിൽ സജീവ അംഗങ്ങളായി സ്ഥിതിചെയ്യുന്നു എന്നാണർത്ഥം. ദൈവം ഒരുവനല്ലാതെ പരിശുദ്ധനില്ല എന്നും ദൈവത്തിനും മനുഷ്യർക്കും ഇടയിൽ മദ്ധ്യസ്ഥനായി യേശുക്രിസ്തു നിലകൊള്ളുന്നുവെന്നുമുള്ള വേദപ്രമാണം (1 തിമോത്തി 2:5) സഭയുടെ അടിയുറച്ച വിശ്വാസസത്യമാണ്. എന്നാൽ, വിശുദ്ധന്മാരും ശുദ്ധിമതികളുമായ പൂർവ്വികരുടെ മദ്ധ്യസ്ഥതയും സഭയുടെ അടിസ്ഥാനപ്രമാണമാണ്. ഏക പരിശുദ്ധനും ഏകമദ്ധ്യസ്ഥനുമായ യേശുക്രിസ്തുവിനു തുല്യമായ സ്ഥാനമല്ല സഭ വിശുദ്ധരായ പൂർവ്വികർക്കു നൽകിയിരിക്കുന്നത്. വിശുദ്ധരുടെ സംസർഗ്ഗവും മദ്ധ്യസ്ഥതാ ദൗത്യവും ഏകമദ്ധ്യസ്ഥനായ യേശുക്രിസ്തുവിന്റെ സ്ഥാനത്തെ നിഷേധിക്കുന്നതോ ചോദ്യം ചെയ്യുന്നതോ അല്ല. ദൈവവും ലോകവും തമ്മിലുള്ള ബന്ധത്തിലെ ഏക മദ്ധ്യസ്ഥൻ യേശുക്രിസ്തുവാണ്. അവന്റെ മദ്ധ്യസ്ഥത കാൽവറി ക്രൂശിൽ സർവ്വലോകത്തിനും വേണ്ടി പരമയാഗമായതും പാപപരിഹാരമായതും എല്ലാ സൃഷ്ടിയെയും പിതാവാം ദൈവത്തിങ്കൽ രമ്യപ്പെടുത്തുന്നതുമായ അതുല്യ മദ്ധ്യസ്ഥതയാണ്. എന്നാൽ കർത്താവിന്റെ ശരീരമായ സഭയിലെ വിശുദ്ധർ കർത്താവിനോടുള്ള ബന്ധത്തിലും മനുഷ്യസ്നേഹത്തിലും ഉത്തമമാതൃക നൽകിയിട്ടുള്ള വിശ്വസ്ത ഭടന്മാരാണ്. അവരുടെ മദ്ധ്യസ്ഥതയെന്നത് പ്രാർത്ഥനാ മദ്ധ്യസ്ഥതയാണ് (യാക്കോബ് 5:13-18). വിശുദ്ധരുടെ പ്രാർത്ഥനാ മദ്ധ്യസ്ഥതയെ കർത്താവിന്റെ അതുല്യമായ പരമയാഗ മദ്ധ്യസ്ഥതയുമായി തുല്യപ്പെടുത്തുന്ന പഠിപ്പിക്കൽ ഓർത്തഡോക്സ് സഭയിലില്ല.

### വിശുദ്ധരുടെ ഗണത്തിൽ പ്രഥമ സ്ഥാനമാണ് വി. കന്യകമറിയാമിനുള്ളത്

ഭൂതലമൊക്കെയുടെയും പ്രശംസ, ഭാഗ്യവതി, രണ്ടാം സ്വർഗ്ഗം, മാലിന്യമില്ലാത്തവൾ, ക്രോബേന്മാരിലും സ്രോപ്പേന്മാരിലും ശ്രേഷ്ഠതയേറിയവൾ തുടങ്ങിയ പല വിശേഷണങ്ങളാൽ മറിയാം സഭയിൽ അലങ്കരിക്കപ്പെട്ടിരിക്കുന്നുവെങ്കിലും 'നിത്യകന്യക', 'ദൈവമാതാവ്' എന്നീ രണ്ട് വിശേഷണങ്ങളാലാണ് മറിയം സഭയിൽ ശ്രേഷ്ഠയാക്കപ്പെടുന്നത്. ഈ രണ്ടു വിശേഷണങ്ങളും വചനമാം ദൈവത്തിന്റെ മനുഷ്യാവതാര രഹസ്യവുമായി അഭേദ്യമായി ബന്ധപ്പെ

ട്ടിരിക്കുന്നു. സർവ്വവ്യാപിയും സർവ്വശക്തനും സർവ്വജ്ഞാനിയും സ്നേഹവാനുമായ ദൈവം സർവ്വസൃഷ്ടിയുടെയും രക്ഷയ്ക്കുവേണ്ടി കാലത്തികവിൽ മറിയാമിൽ നിന്ന് പുരുഷബന്ധം കൂടാതെ അത്ഭുതകരമായി ജനിച്ചതിനാൽ അവളെ നിത്യകന്യക എന്നു സഭ വിളിക്കുന്നു. കന്യകമറിയാം പ്രസവിച്ചത്, മനുഷ്യാവതാരം ചെയ്ത ദൈവത്തെ ആണെന്നും അവൻ പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമായ ഏക സംയോജിത സ്വഭാവമുള്ളവനാണെന്നും സഭ ഉറച്ചു വിശ്വസിക്കുന്നതിനാൽ അവളെ മനുഷ്യാവതാരം ചെയ്ത ദൈവത്തിന്റെ അമ്മ (ദൈവമാതാവ്) എന്ന് സഭ വിളിക്കുന്നു. ഇവിടെ, ദൈവത്തിനും കാലത്തിനും മുമ്പേ കന്യകമറിയാം ഉണ്ടായിരുന്നു എന്ന അർത്ഥമില്ല. പ്രത്യുത, കാലത്തികവിൽ ദൈവം മനുഷ്യനായി എന്ന സത്യമാണ് ഘോഷിക്കപ്പെടുന്നത്.

### വിശുദ്ധരുടെ തിരുശേഷിപ്പുകൾ

വിശുദ്ധരുടെ തിരുശേഷിപ്പുകൾക്കും സഭയിൽ പ്രത്യേക സ്ഥാനമുണ്ട്. ഭൂമിയിൽ ജീവിച്ചിരുന്നപ്പോൾ തങ്ങളുടെ പ്രാർത്ഥനകൾ മൂലം ദൈവാനുഗ്രഹം പകർന്നു നൽകുവാൻ കഴിഞ്ഞിട്ടുള്ള വിശുദ്ധരുടെ മരണശേഷം അവരുടെ തിരുശേഷിപ്പുകൾ ദേവാലയങ്ങളോട് ചേർന്ന് അടക്കം ചെയ്യപ്പെടുന്നതുവഴി അവയിലൂടെയും ദൈവാനുഗ്രഹം വരുമെന്നുള്ളത് വി. വേദപുസ്തകം നൽകുന്ന സാക്ഷ്യമാണ് (2 രാജാ. 13:20, 2:13-14, യോശുവ 24:32, അപ്പോ. പ്രവൃത്തി 19:12).

കർത്താവിന്റെ ശരീരവും, മണവാട്ടിയും ദൈവത്തിന്റെ ആലയവുമാണ് സഭയെന്നു വേദപുസ്തകം പഠിപ്പിക്കുന്നതിനാൽ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയുടെ വിശ്വാസപ്രമാണങ്ങൾക്കു വിരുദ്ധമായി, വികലമായ പഠിപ്പിക്കലുകൾ വിശുദ്ധരെക്കുറിച്ചും വി. കന്യകമറിയാമിനെക്കുറിച്ചും ഉണ്ടാക്കുന്നത് ദൈവത്തോട് തന്നെയുള്ള നന്ദികേടായി മാറും.

### ഓർത്തഡോക്സ് സഭാജീവിതം കൗദാശികമാണ്

ഓർത്തഡോക്സ് സഭാജീവിതം കൗദാശിക ജീവിതമാണ്. വചനപ്രഘോഷണമെന്ന പേരിൽ മനുഷ്യനിൽ ഹർഷോന്മാദം ഉളവാക്കുന്ന പ്രവർത്തനങ്ങളിൽ ആയിരിക്കുന്ന പ്രൊട്ടസ്റ്റന്റ് സെക്ടേറിയൻ വിഭാഗങ്ങൾ കൗദാശിക ജീവിതം ഇല്ലാത്തവരാണ്. കൂദാശാനുഷ്ഠാനങ്ങൾ വെറും കർമ്മങ്ങൾ മാത്രമാണെന്ന് പ്രചരിപ്പിച്ച് വിശ്വാസികളെ ഉന്മാദലഹരിയിലേക്കു തള്ളിക്കൊണ്ടുപോകുന്ന പ്രവണതയാണ് ഇപ്പോൾ കണ്ടുവരുന്നത്. കൗദാശിക ജീവിതം ഇല്ലാത്തതുകൊണ്ട് നോമ്പും ഉപവാസവും കാനോനിക നമസ്കാരങ്ങളും വി. കുർബ്ബാനാനുഭവവും ഒക്കെ നഷ്ടപ്പെടുത്തി ജീവിക്കുന്നവരുടെ പൈശാചിക സ്വാധീനത്തിൽ വിശ്വാസികൾ വീഴാതിരിക്കുക എന്നത് പരമ പ്രധാനമാണ്.

പരമമായ കൂദാശ ക്രിസ്തുവാകയാൽ കൂദാശാനുഭവമെന്നത് ക്രിസ്തുവിലുള്ള ജീവിതമാണ്. യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തിലാണ് കൂദാശയുടെ അടിസ്ഥാനപരമായ അർത്ഥം സ്ഥിതിചെയ്യുന്നത്. മനുഷ്യനാകുവാൻ ദൈവത്തെ പ്രേരിപ്പിച്ചത് മനുഷ്യനോടുള്ള അവന്റെ നിസ്സീമമായ സ്നേഹമാണ്. അതുകൊണ്ട് സൃഷ്ടിയുടെ സ്വഭാവത്തെ രൂപാന്തരപ്പെടുത്തി സ്നേഹത്തിന്റെ പരമമായ സംസർഗ്ഗത്തിലേക്ക് പ്രവേശിപ്പിക്കുന്നതും, മനുഷ്യനെന്ന നിലയിൽ നമുക്ക് ദൈവസ്വഭാവത്തിൽ പങ്കാളികളാകാൻ പറ്റുന്നതും കൗദാശികാനുഭവമാണ്. കാരണം, മനുഷ്യാവതാരം മൂലം അദൃശ്യനും അപരിമിതനുമായ ദൈവം നസ്രായനായ യേശുവിൽ മനുഷ്യർക്ക് കാണപ്പെട്ടു. അതുകൊണ്ട്, ശരീരത്തെയും അതിന്റെ ഇന്ദ്രിയങ്ങളെയും നിഷേധിക്കുന്ന ആത്മീയതയ്ക്ക് ഓർത്തഡോക്സ് സഭയിൽ സ്ഥാനമില്ല. കൗദാശിക ജീവിതമുള്ള ആൾ ദൈവത്താൽ വിശുദ്ധീകരിക്കപ്പെടുകയും ദൈവത്താൽ മുദ്രയിടപ്പെടുകയും ചെയ്തുകൊണ്ട് ദൈവികരഹസ്യങ്ങളിൽ സജീവമായി പങ്കുചേരുന്നു. ത്രീയേക ദൈവം നമുക്ക് ജീവൻ നൽകി നമ്മെ ഭൂമിയിലാക്കിയിരിക്കുന്നതു തന്നെ ദൈവസ്വഭാവത്തിൽ പങ്കാളികളായിക്കൊണ്ട് വിശുദ്ധരായി വളരുവാനാണ്. വി. മാമോദീസായിലൂടെ കർത്താവിന്റെ ശരീരമായ സഭയോട് ഒട്ടിച്ചേർക്കപ്പെടുന്ന ആൾ വി. കുർബ്ബാനയുൾപ്പെടെയുള്ള കൂദാശകളിലുള്ള പങ്കാളിത്വ ജീവിതം മൂലം പൂർണ്ണതയിലേക്കു വളരുകയും ദൈവീകരിക്കപ്പെടുകയും ചെയ്യുന്നു.

കൂദാശകളുടെ എണ്ണം ഓർത്തഡോക്സ് സഭയിൽ നിശ്ചയിക്കപ്പെട്ടിട്ടില്ലെങ്കിലും സ്രഷ്ടാവാം ത്രീയേക ദൈവത്തിലെ മൂന്നാളത്വങ്ങളും സൃഷ്ടിയുടെ നാലു ഭാഗങ്ങളും സമന്വയിക്കുന്ന പൂർണ്ണതയുടെ സംഖ്യയായ ഏഴ് കൂദാശകൾ പൊതുവായി സ്വീകരിക്കപ്പെട്ടിട്ടുണ്ട്. മാമോദീസാ, മൂറോൻ, കുമ്പസാരം,




കുർബ്ബാന, വിവാഹം, പട്ടത്വം, രോഗികളുടെ തൈലാഭിഷേകം എന്നിവയാണ് ഏഴു കൂദാശകളായി അംഗീകരിക്കപ്പെട്ടിരിക്കുന്നത്. ഓർത്തഡോക്സ് സഭയിൽ ഈ ഏഴിൽപ്പെടാത്തതും കൗദാശിക സ്വഭാവമുള്ളതും ആയ എല്ലാറ്റിനെയും കൂദാശകൾ എന്നുതന്നെയാണ് വിളിക്കുന്നത്. വി. കുർബ്ബാനയെ 'കൂദാശകളുടെ കൂദാശ' എന്ന് പ്രത്യേകം വിളിക്കുന്നു. സഭാജീവിതത്തിന്റെ കേന്ദ്രവും വി. കുർബ്ബാനയാണ്. കർത്താവായ യേശുക്രിസ്തുവിലൂടെ നമുക്ക് ലഭിച്ച രക്ഷയുടെ അനുഭവം നമ്മിൽ പൂർണ്ണമാകുവാൻ വേണ്ടി രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ഒരിക്കൽ എന്നന്നേക്കുമായി നടന്ന തിരുബലിയിലുള്ള വർത്തമാനകാല സജീവ പങ്കാളിത്തമാണ് വി. കുർബ്ബാനയിലൂടെ സംഭവിക്കുന്നത്. അതുകൊണ്ടുതന്നെ വി. കുർബ്ബാന സഭാജീവിതത്തിന്റെ കേന്ദ്രബിന്ദുവായി നിൽക്കുന്നു.

### ആരാധന സഭയുടെ പ്രധാന ദൗത്യം

ത്രീയേക ദൈവത്തെ സത്യത്തിലും ആത്മാവിലും ആരാധിക്കുക എന്നതാണ് സഭയുടെ പ്രധാന ദൗത്യമായി സ്വീകരിച്ചിരിക്കുന്നത്. ആരാധന സഭയുടെ ജീവനും ആദ്ധ്യാത്മിക ജീവിതത്തിന്റെ അളവുകോലും വിശ്വാസത്തിന്റെ പ്രകടനവുമാണ്. സ്വർഗ്ഗവും ഭൂമിയും സമന്വയിക്കുന്ന അവസ്ഥ ആരാധനയിൽ സംജാതമാകുന്ന സംവിധാനത്തിലാണ് സഭയുടെ ദേവാലയങ്ങൾ ക്രമീകരിച്ചിരിക്കുന്നത്. വേദപുസ്തക ഭാഗങ്ങളാൽ സമ്പുഷ്ടവും പ്രതീകങ്ങളാൽ സമ്പന്നവും ആയ ആരാധനയുടെ മനോഹാരിത സത്യദൈവമായ യഹോവയുടെ വിശുദ്ധ സൗന്ദര്യം വിശുദ്ധിയോടെ ആസ്വദിക്കുവാൻ വിശ്വാസികളെ സഹായിക്കുന്നു. വളരെ പെട്ടെന്നുണ്ടാകുന്ന ഹർഷോന്മാദങ്ങൾക്ക് പ്രാധാന്യം നൽകാതെ സ്ഥിരമായി നിലനിൽക്കുന്നതും പരിശുദ്ധാത്മ നിശ്വസിതങ്ങളുമായ ആത്മസന്തോഷത്തിനാണ് സഭയുടെ ആരാധന ഊന്നൽ നൽകുന്നത്. വിശ്വാസികൾ സ്നേഹത്തിൽ വളരുവാനും സുകൃതങ്ങളാൽ നിറഞ്ഞ് സമൂഹത്തിന് സൗരഭ്യം പകർന്നുനൽകുവാനും ആരാധന സഹായിക്കുന്നു. സഭയുടെ മിഷൻ പ്രവർത്തനങ്ങൾ ഉൾപ്പെടെ എല്ലാ ആദ്ധ്യാത്മിക പ്രവർത്തനങ്ങളും ആരാധനയുടെ ചട്ടക്കൂടുകൾക്കുള്ളിൽ നിന്നുകൊണ്ടാണ് പ്രാവർത്തികമാക്കുന്നത്.

### ഏഴു നേരത്തെ യാമ പ്രാർത്ഥനകൾ

സഭയിൽ ദിനംപ്രതിയുള്ള പ്രാർത്ഥനകൾ ഏഴു നേരമായിട്ടാണ് ക്ലിപ്തപ്പെടുത്തിയിരിക്കുന്നത്. സന്ധ്യാ, സൂത്താറാ, പാതിരാത്രി, മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി എന്നീ യാമങ്ങളാണ് അവ. 'നിന്റെ നീതിയുള്ള വിധികൾ നിമിത്തം ഞാൻ ഏഴു പ്രാവശ്യം നിന്നെ സ്തുതിക്കുന്നു' എന്ന് സങ്കീർത്തനക്കാരൻ (119:164) പറയുന്നുണ്ട്. പ്രായോഗികതയിൽ ഈ ഏഴു നേരങ്ങൾ മൂന്നു നേരങ്ങളിലായി നടത്തുന്ന ക്രമീകരണവും സഭയിൽ ഉണ്ട്. 'ഞാൻ വൈകുന്നേരത്തും കാലത്തും ഉച്ചയ്ക്കും സങ്കടം ബോധിപ്പിച്ചു കരയും. അവൻ എന്റെ പ്രാർത്ഥന കേൾക്കും' എന്ന സങ്കീർത്തന വാക്യം (55:17) ഇവിടെ പ്രസക്തമാണ്. അതിനും സാദ്ധ്യമാകാത്തവർക്ക്, ഒമ്പതാം മണി, സന്ധ്യ, സൂത്താറാ എന്നിവ സന്ധ്യയിലും രാത്രി, പ്രഭാതം, മൂന്നാംമണി, ആറാം മണി എന്നിവ

പ്രഭാതത്തിലും നടത്താനുള്ള അനുവാദവും സഭ നൽകിയിട്ടുണ്ട്.

കൃംതാ (ഉയിർപ്പ് ഞായർ) മുതൽ പെന്തിക്കോസ്തി വരെയുള്ള നാളുകളും മാറാനായ പെരുന്നാളുകളും ഞായറാഴ്ചകളും ഒഴിച്ചാൽ ശേഷമുള്ള എല്ലാ ദിവസങ്ങളിലും നമസ്ക്കാര സമയത്ത് ദൈവത്തെ കുമ്പിട്ടാണ് ആരാധിക്കുന്നത്. അതുപോലെ തന്നെ ബുധൻ, വെള്ളി ദിവസങ്ങളിലും മറ്റു കാനോനിക നോമ്പുകളുടെ നാളുകളിലും നോമ്പും ഉപവാസവും എല്ലാവരും അനുഷ്ഠിക്കണമെന്നതും വേദപുസ്തകാടിസ്ഥാനത്തിൽ തന്നെ സഭ നൽകുന്ന കല്പനയാണ്.

കിഴക്കൻ സഭകളുടെ പാരമ്പര്യം അനുസരിച്ച് ദിവസം അരംഭിക്കുന്നത് സന്ധ്യയ്ക്കാണ്. അതായത് ഞായറാഴ്ച സന്ധ്യാനമസ്ക്കാരം ശനിയാഴ്ച ഇരുളുന്ന സന്ധ്യയ്ക്കാണ് നടത്തേണ്ടത്. അതുപോലെ ആഴ്ചയിലെ ഓരോ ദിവസത്തിനും പ്രത്യേക പ്രാധാന്യവും സഭ നൽകിയിട്ടുണ്ട്. ഞായറാഴ്ച കർത്താവിന്റെ ഉയിർപ്പും സൃഷ്ടിയുടെ ആരംഭവും കാണിക്കുന്ന ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമാണ്. തിങ്കൾ, ചൊവ്വാ ദിവസങ്ങൾ അനുതാപവും ബുധനാഴ്ച ദൈവമാതാവിന്റെ സ്മരണയും വ്യാഴാഴ്ച ശ്ലീഹന്മാരെയും വിശുദ്ധരെയും സ്മരിക്കുന്നതും വെള്ളിയാഴ്ച കർത്താവിന്റെ സ്ലീബായും ശനിയാഴ്ച വാങ്ങിപ്പോയ ആചാര്യന്മാരെയും വിശ്വാസികളെയും സ്മരിക്കുന്നതും പ്രത്യേകതകളാണ്.

**ഉപസംഹാരം**

നവീകരണക്കാരുടെയും മറ്റ് കൾട്ടിക് ഗ്രൂപ്പുകളുടെയും അതിപ്രസരം നമ്മുടെ സമൂഹത്തെ വളരെ അപകടകരമാംവിധം ബാധിച്ചിട്ടുണ്ട്. ഏകവും കാതോലികവും അപ്പോസ്തോലികവും വിശുദ്ധവുമായ സഭാ വിശ്വാസത്തിന്റെ പാലനത്തിന് അടുക്കും ചിട്ടയും നിഷ്ഠയുമുള്ള ജീവിതം അത്യാവശ്യമാണ്. മുൻകാലങ്ങളിൽ ജീവിച്ചിരുന്ന നമ്മുടെ പൂർവ്വികർ ദൈവകല്പന മനസ്സിലാക്കി സഭയുടെ സത്യവിശ്വാസം മുറുകെപ്പിടിക്കുകയും ആചാരാനുഷ്ഠാനങ്ങളിൽ നിഷ്ഠ പാലിക്കുകയും ചെയ്തിട്ടുള്ളവരാണ്. വി. വേദപുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന അരുളിച്ചെയ്യപ്പെട്ട വചനങ്ങളെ യേശുക്രിസ്തുവാകുന്ന നിത്യമാം വചനത്തെ ശുശ്രൂഷിക്കുന്ന ആരാധനാനുഭവത്തിലാണ് മനസ്സിലാക്കേണ്ടത്. വി. കുർബ്ബാന നിത്യവചനമായ കർത്താവിന്റെ മനുഷ്യാവതാര-രക്ഷാ രഹസ്യങ്ങളിലുള്ള നമ്മുടെ സജീവ പങ്കാളിത്തമാണ്. സഭയുടെ ആരാധനകളും വചന പ്രഘോഷണങ്ങളും സഭാജീവിതവുമെല്ലാം പരമയാഗമായ വചനമാം ദൈവത്തിന്റെ ആളത്വത്തോടുള്ള ബന്ധത്തിൽ മാത്രം ക്രമീകരിക്കുവാൻ വിശ്വാസികൾ ഒരുങ്ങണം. കൗദാശിക ജീവിതമോ ശരിയായ ആരാധനാനുഭവമോ ഇല്ലാതെ താല്ക്കാലിക ഹർഷോന്മാദം ഉളവാക്കുന്ന സംഘങ്ങളെ വിവേകത്തോടെ തള്ളിക്കളയുവാൻ വിശ്വാസികൾക്ക് സാദ്ധ്യമാകണം.

# ക്രിസോസ്റ്റം വിശ്വസ്നേഹ മാനവികൻ: കാതോലിക്കാ ബാവാ

കുമ്പനാട് • ഫലിതങ്ങളിലൂടെ സനാതനമായ സത്യങ്ങളെ സമൂഹത്തിന് പകർന്നു നൽകിയ മാർ ക്രിസോസ്റ്റത്തെ മനുഷ്യ സ്നേഹത്തിന്റെ വിശ്വമാനവികനായി ലോകം ആദരിക്കുമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ.

ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പൊലീത്തയുടെ വിയോഗത്തിന്റെ ഒന്നാം വാർഷികത്തിൽ കേരള കൗൺസിൽ ഓഫ് ചർച്ചസ് സംഘടിപ്പിച്ച 'മാർ ക്രിസോസ്റ്റം ധന്യ സ്മൃതിയും കരുതലും' ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

കെസിസി പ്രസിഡന്റ് ബിഷപ് ഡോ. ഉമ്മൻ ജോർജ് അധ്യക്ഷത വഹിച്ചു.

മുൻ മന്ത്രി മുല്ലക്കര രത്നാകരൻ



കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പൊലീത്ത അനുസ്മരണം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. റവ. തോമസ് ജോൺ , ഡോ. പ്രകാശ് പി. തോമസ്, ഡോ.ഗീവർഗീസ് മാർ കൂറിലോസ്, .ഗ്രിഗോറിയോസ് മാർ സ്തേഫാനോസ് , ബിഷപ് ഡോ. ഉമ്മൻ ജോർജ് , മുല്ലക്കര രത്നാകരൻ, ആർച്ച് ബിഷപ് ഡോ. തോമസ് മാർ കൂറിലോസ്, റവ.ഡോ. ജോസ് പുനമഠം എന്നിവർ സമീപം.

അനുസ്മരണ പ്രഭാഷണം നടത്തി.

വിദ്യാഭ്യാസ സഹായ പദ്ധതിയായ 'കരുതൽ' ആർച്ച് ബിഷപ് ഡോ. തോമസ് മാർ കൂറിലോസ് ഉദ്ഘാടനം ചെയ്തു.

ഡോ.ഗീവർഗീസ് മാർ കൂറിലോസ്, ഗ്രിഗോറിയോസ് മാർ സ്തേഫാനോസ്, കെസിസി ജനറൽ സെക്രട്ടറി ഡോ. പ്രകാശ് പി .തോമസ്, സോണൽ പ്രസിഡന്റ് റവ.ഡോ. ജോസ് പുനമഠം, സെക്രട്ടറി ലിനോജ് ചാക്കോ, ഫെലോഷിപ് ആശുപത്രി അഡ്മിനിസ്ട്രേറ്റർ റവ. തോമസ് ജോൺ , കൺവീനർ റവ. ബിനു വർഗീസ്, പ്രോഗ്രാം കോ-ഓർഡിനേറ്റർ ജോജി പി.തോമസ്, റവ. ജോസ് കരിക്കം, ട്രഷറർ ബെൻസി തോമസ്, ബാബു പുല്ലാട് എന്നിവർ പ്രസംഗിച്ചു.

# കല്ലുങ്കത്ര പള്ളി 1934-ലെ ഭരണഘടനപ്രകാരം ഭരിക്കണമെന്ന് വിധി

കോട്ടയം: അയ്മനം കല്ലുങ്കത്ര സെന്റ് ജോർജ് പള്ളി 1934-ലെ ഭരണഘടനപ്രകാരം ഭരിക്കണമെന്നു കോട്ടയം സബ് കോടതി വിധി. നിലവിൽ പള്ളിയിലെ വൈദികരും ട്രസ്റ്റിമാരും 1934-ലെ ഭരണഘടനപ്രകാരം നിയമിതരല്ലാത്തതിനാൽ അവരെ നീക്കാനും പ്രിൻസിപ്പൽ സബ് ജഡ്ജി ടി. റെനോ ഫ്രാൻസിസ്സേവ്യറിന്റെ വിധിയിൽ പറയുന്നു.

ഫാ. കെ. എം. സക്കറിയയെ പള്ളിയിലെ വൈദിക ട്രസ്റ്റിയായി നിയമിച്ചിട്ടുമുണ്ട്. ഫാ. സക്കറിയായും പിൻഗാമികളും പള്ളിയിൽ പ്രവർത്തിക്കുന്നതിനും ആരാധന നടത്തുന്നതിനും തടസ്സം സൃഷ്ടിക്കരുതെന്നും പള്ളിയും സ്വത്തുക്കളും വൈദിക ട്രസ്റ്റിക്ക് കൈമാറാനും ഉത്തരവിൽ പറയുന്നു. യൂഹാനോൻ മാർ ദിയസ്കോറോസ്, ഫാ. കെ. എം. സക്കറിയ തുടങ്ങിയവർ നൽകിയ ഹർജിയിലാണ് ഉത്തരവ്. ഓർത്തഡോക്സ് വിഭാഗത്തിനു വേണ്ടി ജോജോ തോമസ്, പി. വിനോദ്ജി എന്നിവർ ഹാജരായി.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

അൽമായ പ്രമുഖർ

# മറക്കുവാനാകുമോ ആ പഞ്ചപാണ്ഡവരേ?

## ഡോ. സിബി തരകൻ



മലങ്കര ഓർത്തഡോക്സ് സഭ ഇന്നൊരു സ്വതന്ത്ര ക്രൈസ്തവ സഭയാണ്. അതിന്റെ സ്വാതന്ത്ര്യം അക്ഷീണമായ ആലോചനയാലും സുധീരമായ കർമ്മപദ്ധതിയാലും നേടിയെടുത്ത ഒരു കൂട്ടം നേതാക്കന്മാരെ നമ്മൾ മറന്നുകളഞ്ഞിട്ട് ഏറെ നാളായി. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സംസിദ്ധമായ സ്വാതന്ത്ര്യം ഈ നേതാക്കന്മാരുടെ പ്രവർത്തനഫലമാണ് എന്നുള്ള സത്യം ഇന്ന്, ചില ചരിത്രപുസ്തകങ്ങളിലും പഴകിപ്പൊടിഞ്ഞു തുടങ്ങിയ ചില പത്രമാസികകളിലുമായി ഒളിഞ്ഞുകിടക്കുന്നു. സഭ അതിന്റെ ആത്മീയ നേതാക്കന്മാരെ യഥാകാലം ഓർമ്മിക്കാറുണ്ടെങ്കിലും, അവരുടെ ചിന്തകളെയും പ്രവൃത്തികളെയും സുദൃഢമായി സ്വാധീനിച്ച–എന്നുതന്നെയല്ല നിയന്ത്രിക്കുക തന്നെ ചെയ്ത ഈ അത്മായ നേതാക്കന്മാരെ ഓർമ്മിക്കാതിരിക്കുക എന്നത് ഒരു നിർബന്ധമോ എന്നു തോന്നത്തക്കവിധത്തിൽ ആ അവഗണന ഇന്ന് വളർന്ന് വലുതായിരിക്കുന്നതായും നമ്മൾ കാണുന്നു. ചരിത്രം വിസ്മരിക്കപ്പെട്ടാൽ സഭയുടെ അസ്തിത്വം ചോദ്യം ചെയ്യപ്പെടും എന്നത് നാം മറന്നുകൂടാ. **ഒരു കാലഘട്ടത്തിൽ സഭയ്ക്ക് കാവലും തൂണും ആയിരുന്ന ഈ നേതാക്കന്മാർ ഇന്ന് ചരിത്രത്തിന്റെ ഭാഗമാണ്.** ആരൊക്കെയാണ് ചരിത്രാംശങ്ങളായിത്തീർന്ന, അതുകൊണ്ടുതന്നെ വിസ്മരിക്കപ്പെട്ടുപോയ ആ മഹാരഥന്മാർ? ഒരു പശ്ചാത്താപബോധത്തോടുകൂടിത്തന്നെ ഇതിന് മറുപടി പറയട്ടെ; **ഇ. ജെ. ജോൺ വക്കീൽ, കെ. സി. മാമ്മൻമാപ്പിള, റാവുസാഹിബ് ഒ. എം. ചെറിയാൻ, എ. എം. വർക്കി, എം. എ. ചാക്കോ എന്നിവരായിരുന്നു ഓർത്താൽ നമ്മെ ഞെട്ടിപ്പിക്കുന്നതരത്തിൽ നേതൃത്വവീര്യവും ധീരതയും പ്രകടിപ്പിച്ച ആ മഹാത്മാക്കൾ**. ഇവരിൽ ആരാണ് മുമ്പൻ എന്ന ചിന്ത പ്രസക്തമല്ലതന്നെ; പ്രസക്തമായത് ഇവർ സഭാജീവിതത്തെ എപ്രകാരം കർമ്മോജ്വലമാക്കി എന്നുള്ളതാണ്. ഇവരുടെ ജീവചരിത്രം സഭാചരിത്രത്തിന്റെ ഭാഗമാണ്; സഭയുടെ ആധുനിക ചരിത്രം ഇവരുടെ ജീവിതത്തിന്റെ ഭാഗവുമാണ്. മലങ്കര ഓർത്തഡോക്സ് സഭയുടെ നവീനകാല ചരിത്രം – അതിന്റെ സ്വാതന്ത്ര്യത്തിന്റെ ചരിത്രം – ഈ പഞ്ചപാണ്ഡവരുടെ വീരചരിത്രത്തിന്റെ ഇഴതിരിയാത്ത സൗന്ദര്യമാണ്. ആ സൗന്ദര്യത്തെ ഇഴതിരിച്ച് കാട്ടുന്നതോ, ഒരിഴ പൊട്ടിച്ച് പ്രദർശനത്തിനു വയ്ക്കുന്നതോ അനൗചിത്യമായിരിക്കും. അനൗചിത്യം രസഭംഗത്തിനു കാരണമാകുമെന്ന് പുരാതനാചാര്യൻ പറയുന്നു. ആചാര്യവചനത്തെ അംഗീകരിച്ചുകൊണ്ടുതന്നെ ഇഴപൊട്ടിക്കൽ എന്ന മഹാപരാധത്തിന് (ഉദ്ദേശ്യശുദ്ധിക്ക് മാപ്പുനൽകുക) ഈ ലേഖകൻ ശ്രമിക്കുകയാണ്.

റാവുസാഹിബ് ഒ. എം. ചെറിയാൻ മനുഷ്യരൂപം കൈക്കൊണ്ട പൗരുഷമായിരുന്നു. വാക്കിലും നോക്കിലും ചലനത്തിലും പൗരുഷം പ്രസരിപ്പിച്ച ആ മനുഷ്യൻ പാണ്ഡവന്മാരിൽ വച്ച് അർജ്ജുനനായിരുന്നു. ആ അർജ്ജുന തേജസ്വി സഭയ്ക്കുവേണ്ടി ചെയ്തു കൂട്ടിയ കാര്യങ്ങൾ മുഴുവൻ വിശദീകരിക്കുക ഇത്തരമൊരു ചെറിയ ലേഖനത്തിന്റെ ഉദ്ദേശ്യമല്ല. ആ മഹായജ്ഞങ്ങൾ ഏതാനും കടലാസുകളിൽ ഒതുങ്ങുന്നതുമല്ല. അതുകൊണ്ട് ഒരു ദിങ്മാത്ര ദർശനം മാത്രമാണ് നമുക്കിപ്പോൾ സാധിക്കുക. ഒ. എം. ചെറിയാന്റെ ജീവിതത്തിന്റെ പൂർവ്വാർദ്ധവും ഉത്തരാർദ്ധവും സഭയുടെ പ്രവർത്തനങ്ങളോട് എപ്രകാരം പ്രതികരിച്ചു എന്നുള്ളതിന് ഓരോ ഉദാഹരണം കാണിക്കുക മാത്രമേ ഈ ലേഖനത്തിൽ ചെയ്യുന്നുള്ളു.

‘മലങ്കര സുറിയാനി മഹാജനസഭ’യുടെ രണ്ടാമത്തെ വാർഷിക സമ്മേളനത്തിൽ പങ്കെടുത്ത ഒ. എം. ചെറിയാനെ നമുക്ക് പരിചയപ്പെടാം. ‘സഭ’യുടെ ഒന്നാമതു വാർഷിക സമ്മേളനം 1081 മേടം 21–ന് (1906 ഏപ്രിൽ) തുമ്പമൺ മാർ ഗ്രിഗോറിയോസ് സ്കൂളിൽ വെച്ചാണ് നടന്നത്. ‘മലങ്കര സുറിയാനി



ഇ. ജെ. ജോൺ വക്കീൽ, കെ. സി. മാമ്മൻമാപ്പിള, റാവുസാഹിബ് ഒ. എം. ചെറിയാൻ, എം. എ. ചാക്കോ, എ. എം. വർക്കി



ഇ. ജെ. ജോണിന്റെ ശവസംസ്ക്കാരത്തിന് പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ നേതൃത്വം നൽകുന്നു.

സാമൂഹ്യ സമ്മേളനം' എന്ന നാമധേയത്തിലായിരുന്നു അതുവരെയും മേൽപ്പറഞ്ഞ പ്രസ്ഥാനം പ്രവർത്തിച്ചുകൊണ്ടിരുന്നത്. കന്നുകുഴിയിൽ കുരുവിള എൻജിനീയറും (കെ. കെ. കുരുവിള), ഒ. എം. ചെറിയാനും പങ്കെടുത്തതുകൊണ്ടുതന്നെ സഭയുടെ രണ്ടാമതു വാർഷിക സമ്മേളനം ശ്രദ്ധേയമായിത്തീർന്നു. 1082 ഇടവം 1 (1907 മെയ് 14) ന് പഴയ സെമിനാരിയിൽ കൂടിയ ആ സമ്മേളനത്തിന്റെ അദ്ധ്യക്ഷൻ കുരുവിള എൻജിനീയറായിരുന്നു. 'സുറിയാനി സമുദായത്തിന്റെ തൽക്കാലാവസ്ഥയെ സംബന്ധിച്ച ചില വിമർശനങ്ങൾ' എന്ന വിഷയം പുരസ്കരിച്ച് ഒ. എം. ചെറിയാൻ ആ സമ്മേളനത്തിൽ പ്രസംഗിച്ചു. "മലയാള ഭാഷാ വിദഗ്ദ്ധനും സൂക്ഷ്മദർശിയുമായ ചെറിയാന്റെ പ്രസംഗം വാചകസൗഷ്ടവംകൊണ്ടും കാര്യസാര പ്രകടനംകൊണ്ടും സവിശേഷം ശ്രവണീയവും സരസ്സവുമായിരുന്നതിനാൽ ശ്രോതാക്കളെ എല്ലാം ഒരുപോലെ അപഹൃദചിത്തരാക്കിത്തീർത്തു" എന്നാണ് മലയാള മനോരമ ആ പ്രഭാഷണത്തെ വിലയിരുത്തിയത്. ഈ വിലയിരുത്തലിൽ 'വാചകസൗഷ്ടവം' 'കാര്യസാര പ്രകടനം' എന്നീ ഘടകങ്ങൾക്ക് പ്രാധാന്യം നൽകിയിട്ടുണ്ടെങ്കിലും മറ്റു ചില കാരണങ്ങൾ കൊണ്ടാണ് ആ പ്രസംഗം സഭയുടെ ചരിത്രത്തിൽ സ്ഥാനമുള്ളതായിത്തീരുന്നത്. ആ പ്രസംഗം ഒരേ സമയം ഭൂതകാലത്തിന്റെ വിമർശനവും വർത്തമാനത്തിന്റെ വിശകലനവും ഭാവിയിലേയ്ക്കുള്ള വിരൽചൂണ്ടലുമായിരുന്നു. നാല് ആശയങ്ങളാണ് ആ പ്രസംഗത്തിൽ പ്രധാനമായി ഉണ്ടായിരുന്നത്.

1. 'സുറിയാനി സമുദായം വകയായി തിരുവിതാംകൂറിലുള്ള എല്ലാ പള്ളിക്കൂടങ്ങളേയും ഏകശരീരാവയവങ്ങളാക്കുന്നതിന് ഒരു കമ്പാരറ്റീവ് പരീക്ഷ ഉണ്ടാകണം.'

2. 'സുറിയാനി സമുദായ യുവാക്കന്മാരെ ഉയർന്നതരം വിദ്യാഭ്യാസം ചെയ്യിക്കുന്നതിനായി ഇംഗ്ലണ്ടിൽ അയയ്ക്കുന്നതിനായി ഒരു പൊതുധനം ഉണ്ടാവണം. സ്കോളർഷിപ്പു ധനം വാങ്ങുന്ന ആളുകളിൽനിന്ന് അവരുടെ ശമ്പളത്തുകയുടെ ഒരു അംശമോ ഇൻഷുറൻസു ധനാംശമോ മടക്കിവാങ്ങി പൊതുധനത്തെ ശാശ്വതീകരിക്കണം.'

3. 'സ്ത്രീവിദ്യാഭ്യാസ വർദ്ധനത്തിനു കന്യകാ മഠങ്ങളുടെ പ്രവൃത്തി നല്ലതാണെങ്കിൽ ആ പ്രവൃത്തിമാർഗ്ഗത്തെ സ്വീകരിക്കണം. റോമാസമുദായം ഈ മലയാളരാജ്യത്തിൽ നടത്തിപ്പോരുന്ന കന്യകാമഠങ്ങളുടെ സൽഫലത്തെ ആലോചിക്കുന്നതായാൽ ഈ പ്രവൃത്തിമാർഗ്ഗം സ്വീകാര്യമാണെന്നു തോന്നും.'

4. 'സമുദായത്തിന്റെ ജീവനായിരിക്കുന്ന ദൈവഭക്തിയെ വർദ്ധിപ്പിക്കേണ്ടതിന് പരിശ്രമം അത്യാവശ്യമായി ചെയ്യപ്പെടണം. ദൈവഭക്തി വർദ്ധനത്തിന് ഒരു പ്രത്യക്ഷ ആധാരമായിരുന്ന മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പരുമല തിരുമേനി) തിരുമനസ്സിലെ തിരോധാനം സ്മരിക്കുന്നതായാൽ ദൈവഭക്തി വർദ്ധന വിഷയമായി വല്ലതും ചെയ്യേണ്ടതാണെന്ന് നാം പ്രബലമായി ആലോചിക്കും. ദൈവഭക്തി വർദ്ധനത്തിന് ആവശ്യമായ മാർഗ്ഗം വൈദിക വിദ്യാഭ്യാസം ശരിയായി നടത്തുന്നതാണെന്നല്ലാതെ മനുഷ്യബുദ്ധിക്കു തോന്നാവുന്നതല്ല.'

സമുദായത്തിന്റെ വളർച്ച സമുദായാംഗങ്ങളുടെ സാംസ്കാരികമായ വളർച്ചയാണെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു. ആശയങ്ങളുടെ ലോകത്തെ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നു എന്നത് ശരി തന്നെ. ആ ആശയങ്ങളെ കർമ്മമായി രൂപാന്തരപ്പെടുത്താനുള്ള പ്രായോഗികബുദ്ധി അദ്ദേഹത്തിനുണ്ടായിരുന്നു എന്നുള്ളത് മറ്റ് സ്വപ്നജീവികളിൽ നിന്ന് അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നു. അദ്ദേഹം ഒരേസമയം തന്നെ നക്ഷത്രപഥങ്ങൾ അന്വേഷിച്ച് പറന്നുയരുന്നവനും യാഥാർത്ഥ്യങ്ങൾ അന്വേഷിച്ച് കാൽനടയായി ഭൂമിയിൽ യാത്ര ചെയ്യുന്നവനുമായിരുന്നു. അത്തരത്തിലുള്ള ഒരാൾക്കല്ലാതെ മേൽപ്പറഞ്ഞ ആശയങ്ങളെ പ്രസംഗരൂപത്തിൽ അവതരിപ്പിക്കുക സാദ്ധ്യമല്ല. ആ പ്രസംഗം ഇക്കാലത്തു നടക്കുന്ന പതിനായിരക്കണക്കിനു പ്രസംഗങ്ങളെപ്പോലെ കാറ്റിൽ പറന്ന് ഇല്ലാതാവുകയല്ല ഉണ്ടായത്. അതേ സമ്മേളനം തന്നെ അനുകൂലമായ ചില തീരുമാനങ്ങൾ കൈക്കൊണ്ട് ആ പ്രസംഗത്തെ ആദരിച്ചു. സമുദായം വകയായി എല്ലാ വിദ്യാലയങ്ങളിലും ശിക്ഷാക്രമത്തിന് ഐകരൂപ്യം വരുത്തുന്നതിനും പരീക്ഷകൾ നടത്തുന്നതിനും മറ്റുമായി ഇ. എം. പീലിപ്പോസ് രജിസ്ട്രാറായുള്ള ഒരു കമ്മിറ്റിയെ ആ യോഗം തെരഞ്ഞെടുത്തു എന്നുള്ളത് ഒ. എം. ചെറിയാന്റെ ആശയങ്ങളുടെ പ്രായോഗികതയെ വ്യക്തമാക്കുന്നു.

ഒ. എം. ചെറിയാന്റെ ജീവിതത്തിന്റെ ഉത്തരാർദ്ധം സഭയുടെ പ്രവർത്തനങ്ങളോട് ഏറ്റവും ശക്തമായി പ്രതികരിച്ചതിന് ഒരു ഉദാഹരണം കാണിച്ചുകൊണ്ട് ഈ ലേഖനം അവസാനിപ്പിച്ചുകൊള്ളാം.

ഒ. എം. ചെറിയാന്റെ ജീവിതത്തെ മലങ്കര ഓർത്തഡോക്സ് സഭയുമായി ബന്ധിപ്പിച്ചുകൊണ്ട് പൂർവ്വാനുഭവങ്ങളെ ഓർമ്മിക്കാൻ ശ്രമിക്കുന്ന പഴയ ആളുകൾ ആദ്യം ഓർക്കുന്നത് 'കാതോലിക്കേറ്റ് നിധി' ഉണ്ടാക്കുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന പങ്കിനെ സംബന്ധിച്ചാണ്. സമുദായത്തിന്റെ ആവശ്യത്തിന് ധനശേഖരണം നടത്തുന്നത് സംബന്ധിച്ച പ്രമേയം 1934 ഡിസംബർ മാസത്തിൽ നടന്ന 'മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷനിൽ' കെ. സി. മാമ്മൻമാപ്പിള അവതരിപ്പിച്ചു. ഒ. എം. ചെറിയാൻ ഈ പ്രമേയത്തെ അനുകൂലിച്ച് പ്രസംഗിച്ചു. "പ്രതിമാസം പണമായി വരവുള്ള സമുദായാംഗങ്ങളോട് കഴിയുന്നതും വലിയ സംഖ്യകൾ പിരിക്കുന്നതിന്" എ. എം. വർക്കി, കെ. സി. മാമ്മൻമാപ്പിള എന്നിവരെയാണ് അസോസ്യേഷൻ ചുമതലപ്പെടുത്തിയത്. പ്രതിമാസ ശമ്പളക്കാരായ സുറിയാനി ക്രിസ്ത്യാനികൾ അക്കാലത്ത് എത്രയോ കുറവായിരുന്നു! പ്രതിമാസ ശമ്പളക്കാരെ ഒഴിച്ചുനിറുത്തുമ്പോൾ പ്രത്യക്ഷമാവുന്ന പതിനായിരക്കണക്കിന് ആളുകളിൽ നിന്ന് പണം പിരിക്കുക എന്ന ശ്രമസാദ്ധ്യമായ കൃത്യമാണ് അസോസ്യേഷൻ ഒ. എം. ചെറിയാനെ ഏൽപ്പിച്ചത്. അദ്ദേഹം അത് ഫലപ്രദമായി ചെയ്തുതീർത്തു എന്നല്ല, ആരിലും അസൂയ ജനിപ്പിക്കുന്നതരത്തിൽ അത്ഭുതകരമായ നേതൃത്വശക്തിയോടെ അതു ചെയ്തുതീർത്തു. മലങ്കരയിലെ ഒന്നാമത്തെ പൗരസ്ത്യ കാതോലിക്കായുടെ ഓർമ്മദിവസമായ മേടം 20–ന് (1110 മേടം 20) രാവിലെ എട്ടു മണി മുതൽ വൈകിട്ട് നാലു മണി വരെയുള്ള പരിശ്രമം കൊണ്ട്, മലങ്കര സമുദായം അഭിവൃദ്ധിക്കുള്ള ആധാരം പ്രതിഷ്ഠിക്കണം എന്നതായിരുന്നു അദ്ദേഹത്തിന്റെ സ്വപ്നം. ഒന്നാം ലോകമഹായുദ്ധകാലത്ത് റിക്രൂട്ടിങ്ങ് ഓഫീസറായി പ്രവർത്തിച്ചപ്പോൾ കാട്ടിയ കർമ്മശേഷി അദ്ദേഹം ഒരിക്കൽക്കൂടി പ്രദർശിപ്പിച്ചത് ഈ സന്ദർഭത്തിലായിരുന്നു. അദ്ദേഹം ഒന്നിനു പിറകെ ഒന്നായി ജനഹൃദയങ്ങളിൽ ആവേശം വിതറിക്കൊണ്ട്, വിജ്ഞാപനങ്ങളും ലഘുലേഖകളും എഴുതി പ്രസിദ്ധപ്പെടുത്തി. 1935 ജനുവരി മൂന്നാംതീയതി പ്രഭാതത്തിൽ 'മലയാള മനോരമ' അത്തരത്തിലുള്ള ഒന്നാമത്തെ വിജ്ഞാപനവും വഹിച്ചുകൊ

ണ്ടാണ് വായനക്കാരുടെ മുന്നിലെത്തിയത്. ഒ. എം. ചെറിയാൻ ഇപ്രകാരം എഴുതി: "സുറിയാനി രക്തം സിരകളിൽ ഓടുന്നവരും, സുറിയാനിപ്പെണ്ണുങ്ങളുടെ മുലപ്പാലിന്റെ രുചി അറിഞ്ഞവരുമായ സകലന്മാരും വിപുലമായ ഈ ധനസമ്പാദന പരിശ്രമത്തിൽ പങ്കെടുക്കേണ്ടവരാകുന്നു. തോൾ കൊടുക്കാത്തവൻ ഭാരം അറിയുകയില്ല. ഭാരം അറിഞ്ഞവൻ തോൾ കൊടുക്കും. സമ്പാദിക്കേണ്ട ധനത്തിന്റെ അളവിനെയും സംബന്ധിക്കേണ്ട ആളുകളുടെ എണ്ണം നിമിത്തം ധരിക്കാവുന്ന ശ്വാസബലത്തെയും മുൻനിറുത്തി ആലോചിച്ചാൽ ഈ കാതോലിക്കേറ്റു നിധിയിലേക്കു കാശെങ്കിലും കൊടുക്കാതെ, ഒരു ഗൃഹമോ ആളോ മലങ്കരയിൽ ശേഷിച്ചുകൂടാത്തതാകുന്നു. മലങ്കരത്താമസക്കാർ എന്ന പദംകൊണ്ട് ഇവിടെ നിർദ്ദേശിക്കുന്നത് ഭാരതത്തിലോ ഇതര ഭൂവിഭാഗത്തിലോ, സൂര്യനു കീഴിൽ എവിടെയും നസ്രാണി എന്ന ചുണയോടുകൂടി താമസിക്കുന്ന സകലരേയും അത്രെ...."

യുവജനങ്ങളെ അദ്ദേഹം ഇപ്രകാരം ആഹ്വാനം ചെയ്തു. "യുവജനങ്ങൾ തീ പിടിച്ചു നിൽക്കണം. ഈ പ്രസ്ഥാനത്തിന്റെ വിജയത്തിന്റെ ജീവനാഡിയായി ഞാൻ ആശ്രയിക്കുന്നത്, ദൈവം കഴിഞ്ഞ് യുവജനങ്ങളെയാണ്....."

"... രാവിലെ നിർദ്ധനമായിരുന്ന സുറിയാനി സമുദായം വൈകുന്നേരം സധനമാകണം എന്നുള്ള പ്രത്യാശ പരിഹാസകാരണമായി പലർക്കും തോന്നാവുന്നതാണ്. എന്നാൽ ആ പരിഹാസത്തെ വഹിച്ചുകൊള്ളാമെന്ന് അഞ്ചുലക്ഷം ആളുകൾ അടങ്ങിയ സുറിയാനി സമുദായത്തിൽ ചുണയും ദൈവാശ്രയവും ഉള്ള ആയിരം ആണുങ്ങൾ ഉണ്ടാകുമെങ്കിൽ പരിഹസിക്കുന്നവരെത്തന്നെ പരിഹാസം തിരിഞ്ഞുകടിച്ചുകൊള്ളും. വിയർക്കാത്തവൻ രുചി അറിയുകയില്ല. മുള്ളുകൊള്ളുവാൻ മടിക്കുന്നവൻ പൂ പറിക്കുകയില്ല."

ഇത്തരത്തിലുള്ള വിജ്ഞാപനങ്ങൾ മുഖേന മാത്രമല്ല, നൂറുകണക്കിന് പ്രഭാഷണങ്ങൾ വഴിയായും 'കാതോലിക്കേറ്റു നിധി' എന്ന ആശയം അദ്ദേഹം സുറിയാനി ക്രിസ്ത്യാനികളുടെ ആലോചനകളുടെയും സംഭാഷണങ്ങളുടെയും പ്രധാന വിഷയമാക്കിത്തീർത്തു. കുന്നംകുളം മുതൽ തിരുവിതാംകോടു വരെയുള്ള നസ്രാണികേന്ദ്രങ്ങളിലെല്ലാം ഒ. എം. ചെറിയാൻ സഭയ്ക്കുവേണ്ടി തന്റെ നാവിന്റെ അജയ്യമായ ശക്തി പ്രയോജനപ്പെടുത്തി. അതിന്റെ ഫലം അത്ഭുതകരമായിരുന്നു. അനേകമാളുകൾ നിധി സംഭരണത്തിൽ തങ്ങളുടെ പിന്തുണയും സഹായവും ഒ. എം. ചെറിയാന് വാഗ്ദാനം ചെയ്തു. "... യുവജനങ്ങളുടെയിടയിൽ നാണം വാരിയെറിയുന്ന മി. ചെറിയാന്റെ പ്രസ്താവനകൾ സുറിയാനി രക്തം സിരകളിൽക്കൂടി ഒഴുകുന്ന ഏതൊരുവനെയാണ് ഉത്സാഹിപ്പിക്കാതിരുന്നത്" എന്നും "ഈ നിധി സംബന്ധിച്ച് എന്തും ചെയ്വാനുള്ള സന്നദ്ധതയോടുകൂടിയവരും, പ്രാപ്തിയും ഉത്സാഹവും ഉള്ളവരും ആയ 50-ൽ കുറയാതെ വാളണ്ടിയർമാരെ മി. ചെറിയാൻ ആവശ്യപ്പെടുന്ന സമയത്ത് ഇവിടെ നിന്ന് യാതൊരു പ്രയാസവും കൂടാതെ കിട്ടുന്നതാണ്" എന്നും മറ്റുമുള്ള നിരവധി അനുകൂല പ്രതികരണങ്ങൾ അദ്ദേഹത്തിന്റെ ഉത്സാഹത്തെ പതിന്മടങ്ങ് വർദ്ധിപ്പിച്ചു. പ്രസംഗങ്ങൾക്കായി മാത്രമല്ല, പള്ളികളിലുണ്ടായ ഭിന്നതകൾ തീർക്കാനും അദ്ദേഹത്തിന് നിരവധി യാത്രകൾ ചെയ്യേണ്ടിവന്നു. നിധിപിരിവ് വലിയ ഒരു ഉത്സവമാക്കാൻ എന്തെല്ലാം വേണമോ, അതെല്ലാം ചെയ്യുന്നതിൽ അദ്ദേഹം അങ്ങേയറ്റം തല്പരനായി. 'കാതോലിക്കേറ്റുനിധി' എന്ന പേരിൽ ഒരു വഞ്ചിപ്പാട്ടുതന്നെ അദ്ദേഹം എഴുതി പ്രസിദ്ധീകരിച്ചു.

ആ വഞ്ചിപ്പാട്ട് ഓരോ നസ്രാണികേന്ദ്രങ്ങളിലും അത്യുച്ചത്തിൽ മുഴങ്ങി. നിധിപ്പിരിവ് ജനങ്ങൾക്ക് ഒരു ഉത്സവമായി. മലങ്കരസഭ അതിനുമുമ്പ് മറ്റൊന്നിനുവേണ്ടിയും ഇത്രമാത്രം ആവേശം കൊണ്ടതായി കാണുന്നില്ല. 'മലങ്കര സമുദായത്തിൽ പണ്ടൊരിക്കലും ഉണ്ടായിട്ടില്ലാത്തതുപോലെ വിസ്താരമായ നിധിസംഭരണം ഈ മേടമാസം 20-ന് വെള്ളിയാഴ്ച നടക്കത്തക്കവണ്ണം, പ്രചരണകർമ്മങ്ങളും അവസാന ചടങ്ങുകളും ഊർജ്ജിതമായി നടന്നുവരുന്നു. ഓർതോദുക്സോ സുറിയാനി സമുദായത്തിൽപ്പെട്ട വൃദ്ധന്മാർക്കും ബാലന്മാർക്കും സ്ത്രീകൾക്കും സർവ്വർക്കും സംഭാഷണവിഷയം ഇതുതന്നെ. മലങ്കരയുള്ള സർവ്വന്മാരും നിധി, നിധി, നിധി എന്ന ആ ചിന്തയിൽ വ്യാപൃതന്മാരായിരിക്കുന്നു' എന്ന പത്രറിപ്പോർട്ട് ജനങ്ങളിൽ അനുഭവപ്പെട്ട ആവേശത്തിമിർപ്പിന്റെ ഒരംശം മാത്രമായിരിക്കാം.

1110 മേടം 20-ന് രാവിലെ ഏഴു മണി മുതൽ വൈകിട്ട് നാലു മണി വരെയുള്ള ഒൻപതു മണിക്കൂർ സമയത്തെ പരിശ്രമം കൊണ്ട് 'കാതോലിക്കാ സിംഹാസന വ്യവസ്ഥാപിത നിധി'യിലേക്ക് പതിനെണ്ണായിരത്തോളം രൂപ സഭാംഗങ്ങളിൽ നിന്ന് പിരിച്ചുണ്ടാക്കുക എന്ന അത്ഭുതം യാഥാർത്ഥ്യമായത് ഒ. എം. ചെറിയാൻ നേതൃസ്ഥാനത്തുണ്ടായിരുന്നതുകൊണ്ടു മാത്രമാണ്. നിധി പിരിവ് സംബന്ധിച്ചുള്ള റിപ്പോർട്ട് ഒരു വലിയ പുസ്തകമായി അച്ചടിച്ച് ഓരോ പള്ളിക്കും അയച്ചുകൊടുത്തു. 'മലങ്കരസഭ' എന്ന ശീർഷകത്തിൽ ഒ. എം. ചെറിയാൻ അതിൽ എഴുതിയിട്ടുള്ള പ്രൗഢമായ ഉപന്യാസം ആ ഗ്രന്ഥത്തെ അവിസ്മരണീയമാക്കുന്നു. 'മലങ്കരസഭ' എന്ന പേരിലും 'കാതോലിക്കാ സിംഹാസനം' എന്ന പേരിലും ആ ഉപന്യാസം പുസ്തകരൂപത്തിൽ പിന്നീട് പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

ഒരു പണപ്പിരിവ് നടത്തി എന്നതല്ല നിധി സംഭരണ പ്രസ്ഥാനം കൊണ്ടുണ്ടായ പ്രധാന പ്രയോജനം, കെ. ഐ. വറുഗീസ് മാപ്പിള ചൂണ്ടിക്കാട്ടിയിട്ടുള്ളതുപോലെ, സമുദായൈക്യബോധത്തെ സൃഷ്ടിക്കുന്നതിന് ഈ നിധി സംഭരണപ്രസ്ഥാനം ഉപയോഗപ്പെട്ടിട്ടുണ്ട് എന്നതാണ് പ്രഥമവും പ്രധാനവുമായ പ്രയോജനം.

❑



**ചാത്തന്നൂർ വലിയ പള്ളിയുടെ എൻ.എച്ച്. കുരിശ്ശടി തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ഗബ്രീയേൽ മാർ ഗ്രീഗോറിയോസ് കൂദാശ ചെയ്തു.**



**നല്ലില ബഥേൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് തീർത്ഥാടനപള്ളിയുടെ ജോർജിയൻ അവാർഡ്-2022 ഫാ. ജിനേഷ് വർക്കിയ്ക്ക്. കർണാടകയിലെ തുംകൂർ ജില്ലയിലെ കുനിഗലിൽ ദയാഭവൻ നൽകുന്ന മാതൃകാപരമായ സേവനത്തിനാണ് അവാർഡ്. ഫാ. ജിനേഷ് വർക്കിയ്ക്ക് ലഭിക്കുന്ന മുപ്പതാമത് അവാർഡാണിത്.**

വേദപുസ്തക പഠനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)

### അബ്രഹാം തന്റെ മകനെ ബലിയർപ്പിക്കുവാൻ ഒരുങ്ങുന്നു

അബ്രഹാം ബാല്യക്കാരോട്, നിങ്ങൾ കഴുതയുമായി ഇവിടെ ഇരിപ്പിൻ. ഞാനും ബാലനും അവിടെ മലമുകലിൽ പോയി ആരാധന കഴിച്ചിട്ട് തിരിച്ചു വരാം. അബ്രഹാം യാഗത്തിനുള്ള വിറകു എടുത്തു തന്റെ മകനായ യിസ്ഹാക്കിന്റെ ചുമലിൽ വച്ചു കൊടുത്തു. തീയും കത്തിയും സ്വന്തം കൈകളിൽ പിടിച്ചു. അവർ യാത്ര തുടർന്നു. അപ്പോൾ യിസ്ഹാക്ക് തന്റെ പിതാവിനോട്, “അപ്പാ തീയും വിറകുമുണ്ട്, എന്നാൽ ഹോമയാഗത്തിനുള്ള ആടടിൻകുട്ടി എവിടെ എന്നു ചോദിച്ചു. ആട്ടിൻകുട്ടിയെ ദൈവം കരുതികൊള്ളും എന്ന് അബ്രഹാം മറുപടി പറഞ്ഞു. ദൈവം കല്പിച്ചിരുന്ന സ്ഥലത്ത് അവർ എത്തി അബ്രഹാം ഒരു യാഗപീഠം പണിതു. വിറകു അടുക്കി തന്റെ മകൻ യിസ്ഹാക്കിനെ കെട്ടി യാഗപീഠത്തിന്മേൽ വിറകിന്മീതെ കിടത്തി. പിന്നെ അബ്രഹാം മകനെ കൊല്ലുവാനായി കത്തി എടുത്തു.

ഉടനെ യഹോവയുടെ ദൂതൻ വിളിച്ചു. അബ്രഹാം, അബ്രഹാം, “നീ ബാലന്റെമേൽ കൈവക്കരുത്. നിന്റെ ഏകജാതനായ മകനെ തരുവാൻ നീ മടിക്കായ്കകൊണ്ട് നീ ദൈവത്തെ ഭയപ്പെടുന്നു എന്നു ഞാൻ ഇപ്പോൾ അറിയുന്നു. അപ്പോൾ അബ്രഹാം തലപൊക്കി നോക്കിയപ്പോൾ ഒരു മുട്ടാടിനെ കണ്ടു. അതിന്റെ കൊമ്പുകൾ മുൾച്ചെടികളിൽ കുടുങ്ങിക്കിടക്കുന്നു. അബ്രഹാം പോയി ആ ആട്ടിൻകുട്ടിയെ പിടിച്ച് തന്റെ പുത്രനായ യിസ്ഹാക്കിനു പകരം ഹോമയാഗം കഴിച്ചു. അബ്രഹാം ആ സ്ഥലത്തിന് യഹോവ-യീരേ എന്നു പേരിട്ടു. സ്വർഗ്ഗത്തിൽ നിന്ന് ദൈവദൂതൻ രണ്ടാമതും അബ്രഹാമിനെ വിളിച്ചു പറഞ്ഞു “നീ നിന്റെ ഏകപുത്രനെ തരുവാൻ മടിക്കാതിരുന്നതിനാൽ, ഞാൻ നിന്നെ അനുഗ്രഹിക്കും. നിന്റെ തലമുറയെ ആകാശത്തിലെ നക്ഷത്രങ്ങളെപ്പോലെയും കടൽതീരത്തെ മണൽത്തരികളെപ്പോലെയും പെരുപ്പിക്കും. നിന്റെ സന്താനങ്ങൾ ശത്രുക്കളുടെ നഗരവാതിലിനെ കൈവശമാക്കും. നീ എന്റെ ആജ്ഞയെ അനുസരിച്ചിരിക്കുകയാൽ നിന്റെ പിൻതലമുറക്കാർ നിമിത്തം ഭൂമിയിലെ സകല ജനതകളെയും ഞാൻ അനുഗ്രഹിക്കും. പിന്നീട് അബ്രഹാം തന്റെ ബാല്യക്കാരുടെ അടുക്കലേക്ക് മടങ്ങിവന്ന് അവരോടൊപ്പം ബേർ-ശേബയിൽ പാർത്തു.

### സാറയുടെ മരണം

കനാൻ ദേശത്ത് ഹെബ്രോനിൽ വച്ച് നൂറ്റിരുപത്തേഴു വയസ് പ്രായമായപ്പോൾ സാറാ മരിച്ചു. അബ്രഹാം അകത്തുചെന്ന് അവളെ ഓർത്തു വിലപിച്ചു. പിന്നീട് അബ്രഹാം ഹിത്യരോടു സംസാരിച്ചു. ഞാൻ എന്റെ ഭാര്യയെ കൊണ്ടുപോയി അടക്കം ചെയ്യുവാനായി എനിക്കു നിങ്ങളുടെ ഇടയിൽ ഒരു ശ്മശാന ഭൂമി അവകാശമായി തരുവിൻ എന്നു പറഞ്ഞു. അപ്പോൾ ഹിത്യർ അബ്രഹാമിനോട് “പ്രഭോ അങ്ങ് ഞങ്ങൾക്കിടയിൽ ദൈവത്തിന്റെ ഒരു പ്രഭുവാകുന്നു. ഞങ്ങളുടെ ശ്മശാന സ്ഥലങ്ങളിൽവച്ച് ഏറ്റവും വിശിഷ്ടമായ സ്ഥലത്ത് മരിച്ചവളെ അടിക്കികൊൾക.” ഞങ്ങളിൽ ആരും നിനക്കു തടസമാവുകയില്ല എന്നു പറഞ്ഞു. അപ്പോൾ അബ്രഹാം എഴുന്നേറ്റു ആ ദേശക്കാരെ നമസ്ക്കരിച്ച് അവരോടു സംസാരിച്ചു. നിങ്ങൾക്ക് സമ്മതമാണെങ്കിൽ സോഹരിന്റെ മകനായ എഫ്രോനോടു എനിക്കുവേണ്ടി സംസാരിക്കണം. അവന്റെ ഉടമസ്ഥതയിൽ ഉള്ള മക്പേലാ എന്ന ഗുഹ എനിക്ക് കിട്ടിയാൽ കൊള്ളാം. അതിന്റെ വില മുഴുവൻ കൊടുക്കുവാൻ ഞാൻ തയ്യാറാണ്. ഹിത്യനായ എഫ്രോൻ തന്റെ നഗരവാസികളായ എല്ലാവരും കേൾക്കെ അബ്രഹാമിനോടു പറഞ്ഞു. യജമാനനേ നിലം ഞാൻ നിനക്കു തരുന്നു. അതിലെ ഗുഹയും നിനക്കു തരുന്നു. നിന്റെ ഭാര്യയെ അടക്കിയാലും. അബ്രഹാം അവനോട് ഞാൻ വയലിന്റെ വില തരാം. അത് എന്നിൽനിന്ന് സ്വീകരിക്കണം എങ്കിൽ ഞാൻ എന്റെ പരേതനായ അവിടെ സംസ്ക്കരിച്ചുകൊള്ളാം. അങ്ങനെ അബ്രഹാം നാനൂറ് വെള്ളിനാണയങ്ങൾ തൂക്കിക്കൊടുത്ത് ആ വയലും ഗുഹയും അബ്രഹാമിനു അവകാശമായി ലഭിച്ചു. അവിടെ കനാൻ ദേശത്തിലെ ഹോബ്രോൻ എന്ന സ്ഥലത്തുള്ള മക്പേലാ നിലത്തിലെ ഗുഹയിൽ തന്റെ ഭാര്യയായ



സാറായെ അടക്കം ചെയ്തു.

അബ്രഹാം വൃദ്ധനായി കഴിഞ്ഞപ്പോൾ ഒരു ദിവസം തന്റെ കാര്യസ്ഥനോടു പറഞ്ഞു “നിന്റെ കൈ എന്റെ തുടക്കു കീഴെ വക്കുക. ഞാൻ ആകാശത്തിന്റെയും ഭൂമിയുടെയും ദൈവമായ കർത്താവിന്റെ നാമത്തിൽ നിന്നെകൊണ്ട് സത്യം ചെയ്യിക്കുവാൻ പോവുകയാണ്. ഈ നാട്ടുകാരായ കനാൻകാരുടെ പുത്രിമാരിൽ നിന്ന് എന്റെ മകന് ഭാര്യയെ എടുക്കരുത്. അതിനു പകരം നീ എന്റെ രാജ്യത്തേക്ക് പോയി എന്റെ ബന്ധുക്കളിൽ നിന്ന് ഒരു സ്ത്രീയെ എന്റെ മകനായ ഇസ്ഹാക്കിനു ഭാര്യയായി കൊണ്ടുവരണം.” അപ്പോൾ കാര്യസ്ഥൻ അബ്രഹാമിനോട് അവൾക്ക് ഈ ദേശത്തേക്കു ഞാൻ നിന്റെ മകനെ മടക്കി കൊണ്ടു പോകണമോ എന്നു ചോദിച്ചു. അബ്രഹാം എന്റെ മകനെ അവിടേക്കു മടക്കി കൊണ്ടു പോകാതിരിപ്പാൻ സൂക്ഷിച്ചുകൊള്ളുക. എന്റെ കുടുംബത്തിൽ നിന്നും ജന്മദേശത്തു നിന്നും എന്നെ കൊണ്ടുവന്നവനായ സ്വർഗ്ഗത്തിലെ ദൈവം എന്റെ മകനു നീ ഒരു ഭാര്യയെ അവിടെ നിന്ന് കൊണ്ടുവരുവാൻ തക്കവണ്ണം നിനക്കു മുമ്പായി തന്റെ ദൂതനെ അയക്കും. എന്നാൽ സ്ത്രീക്കു നിന്നോടുകൂടെ വരുവാൻ മനസ്സില്ലെങ്കിൽ നീ ഈ സത്യത്തിൽ നിന്ന് ഒഴിഞ്ഞിരിക്കും. എന്റെ മകനെ അവിടേക്കു മടക്കികൊണ്ടുപോവുക മാത്രം അരുത്. അപ്പോൾ ദാസൻ തന്റെ യജമാനനായ അബ്രഹാമിന്റെ തുടയിൻകീഴിൽ കൈവച്ചു അവനോടു സത്യം ചെയ്തു.

പിന്നീട് അബ്രഹാം മറ്റൊരു സ്ത്രീയെ ഭാര്യയായി സ്വീകരിച്ചു. അവളും അബ്രഹാമിനു മക്കളെ പ്രസവിച്ചു. തന്റെ സ്വത്തുക്കളെല്ലാം ഇസ്ഹാക്കിനു കൊടുത്തശേഷം അബ്രഹാം ഭാര്യമാരുടെ പുത്രന്മാർക്ക് ദാനങ്ങൾ നൽകി. അബ്രഹാം ഭാര്യമാരുടെ പുത്രന്മാർക്ക് ദാനങ്ങൾ നൽകി. അബ്രഹാം വളരെ പ്രായം ചെന്ന് നൂറ്റ്എഴുപത്തി അഞ്ചാമത്തെ വയസിൽ മരിച്ചു. അബ്രഹാമിന്റെ മക്കൾ അബ്രഹാമിനെ തന്റെ ആഗ്രഹപ്രകാരം താൻ വിലക്കുവാങ്ങിയ മക്പേലാ ഗുഹയിൽ തന്റെ ഭാര്യയായ സാറയുടെ സമീപത്തായി സംസ്ക്കരിച്ചു.

◆

വചനതീർത്ഥം

# അവനുവേണ്ടി, അവനോടൊപ്പം

## പുതു ഞായറാഴ്ചക്ക് ശേഷം രണ്ടാം ഞായറാഴ്ച (വി. മർക്കോസ് 2:13-22)

ഫാ. കെ. കെ. വർഗീസ്



നമ്മുടെ കർത്താവിന്റെ ഉയർത്തെഴുന്നേൽപ്പിന് ശേഷമുള്ള ഉള്ള ഞായറാഴ്ചകളിലൂടെ ആണ് ഇപ്പോൾ ആരാധന വർഷം കടന്നു പോകുന്നത് ഇവിടെ, ഉയർത്തെഴുന്നേറ്റ കർത്താവിനോട്, വിളി ലഭിച്ചവർ എപ്രകാരം ചേർന്നു നിൽക്കണമെന്നും അവരുടെ മനോഭാവം എന്തായിരിക്കണമെന്നും ഉള്ളതിനെ കുറിച്ചുള്ള ഓർമ്മപ്പെടുത്തലുകൾ ലഭിക്കുന്നുണ്ട്. സകലതിനെയും നിഷേധിച്ചും നിരാകരിച്ചു കൊണ്ടല്ല,മറിച്ച് നിലനിൽക്കുന്നവയ്ക്ക് ആവശ്യമായ മാറ്റങ്ങൾ വരുത്തിക്കൊണ്ട് തന്നെ പിന്തുടരുവാൻ കൃസ്തു ആവശ്യപ്പെടുന്നു.

അവൻ വീണ്ടും കടൽത്തീരത്തു ചെന്നു." (2:13). ഈ അദ്ധ്യായത്തിലെ ആദ്യഭാഗത്ത്, കഫർന്നഹുമിനെ തളർവാതരോഗിയെ സുഖപ്പെടുത്തുന്ന സ്ഥലമായി വ്യക്തമാക്കുന്നു (2:112). അതിനാൽ കടൽത്തീരത്തേക്കുള്ള ഈ സന്ദർശനം കഫർണാമിലോ അതിനടുത്തോ ആയിരിക്കാനാണ് സാധ്യത. ഗലീലി കടലിന്റെ വടക്കേ അറ്റത്താണ് കഫർന്നഹൂം. ഹെരോദാവ് അന്തിപാസ് ഭരിച്ചിരുന്ന ഈ പ്രദേശത്താണ് യേശുവിന്റെ ഭവനം സ്ഥിതി ചെയ്യുന്നത്, (വി.മത്തായി 4:13; 9:1), കൂടാതെ ദെക്കപൊലിയിൽനിന്ന് നിന്ന് ഗലീലിയിലേക്ക് വരുമ്പോൾ ഒന്നോ അതിലധികമോ ടോൾബൂത്തുകളുമുണ്ട്. ഫിലിപ്പിന്റെ പ്രദേശം അല്ലെങ്കിൽ ദെക്കപൊലിയിൽ ഒരു ടോൾ നൽകണം. അത്തരമൊരു ഇടത്തിൽ വെച്ചാണ് യേശു നികുതിപിരിവുകാരനായ ലേവിയെ കണ്ടുമുട്ടുന്നത്.

പിന്നെ അവൻ കടന്നുപോകുമ്പോൾ അല്ഫായിയുടെ മകനായ ലേവി ചുങ്കസ്ഥലത്തു ഇരിക്കുന്നതു കണ്ടു: എന്നെ അനുഗമിക്ക എന്നു പറഞ്ഞു; അവൻ എഴുന്നേറ്റു അവനെ അനുഗമിച്ചു. വി. മർക്കൊസ് 2:14

വി. മത്തായി 9:9 ഈ നികുതി പിരിവുകാരനെ മത്തായി എന്ന് വിളിക്കുന്നു. വി.ലൂക്കോസ് 5:27 ൽ അവനെ ലേവി എന്നും വിളിക്കുന്നു.

(മത്തായി എന്ന പേര് ഗ്രീക്കും ലേവി ഹീബ്രുവും ആണ്) അപ്പോസ്തലന്മാരുടെ പട്ടികയിൽ മത്തായിയുടെ പേര് കാണപ്പെടുന്നു (വി.മത്തായി 10:3; വി. മർക്കോസ് 3:18; വി.ലൂക്കോസ് 6:15; പ്രവൃത്തികൾ 1:13), എന്നാൽ ലേവിയുടെ പേര് ഇല്ല. മത്തായിയും ലേവിയും ഒരേ വ്യക്തിയാണെന്ന് മിക്ക പണ്ഡിതന്മാരും അനുമാനിക്കുന്നു.

### ചുങ്കക്കാർ

നികുതി പിരിവുകാർ റോമൻ ഗവൺമെന്റിനായി വിവിധ നികുതികളും മറ്റും ശേഖരിക്കുന്നവരായിരുന്ന്. യഹൂദന്മാർ അവരെ ഒന്നാം ക്രമത്തിലെ പാപികളായി കരുതി. നികുതി പിരിവുകാർക്ക്, കുടിശ്ശികയുള്ള തുകകൾ പെരുപ്പിച്ചു കാണിക്കാനും വ്യത്യാസം പോക്കറ്റിലാക്കാനും എളുപ്പമാണ് - അതിനാൽ അവർ കൊള്ളയടിക്കുന്നവരാണെന്ന് ആളുകൾ വിശ്വസിച്ചു. റോമൻ ഗവൺമെന്റിന്റെ ഏജന്റുമാരായി, നികുതിപിരിവുകാർ ഇസ്രായേലിനെ കീഴ്പ്പെടുത്തുന്ന ഒരു വ്യവസ്ഥയുടെ ഭാഗവുമാണ്.

നികുതി പിരിവുകാരും വിജാതീയരുമായും ഇടയ്ക്കിടെ ബന്ധപ്പെടുകയും അത് അവരെ ആചാരപരമായി അശുദ്ധരാക്കുകയും ചെയ്തിരുന്നു. നികുതി പിരിവുകാർ സത്യസന്ധതയില്ലാത്തവർ ആണെന്ന് കരുതപ്പെട്ടിരുന്നത് കൊണ്ട്

അവരോടും സത്യസന്ധമായി ഇടപെടേണ്ടതില്ലെന്നു യൂദന്മാർ കരുതിപ്പോന്നു.

### എന്തുകൊണ്ട് ചുങ്കക്കാരും പാപികളും?

തന്റെ ചുങ്ക സ്ഥലത്ത് ഇരിക്കുന്ന ലേവിയെ യേശു കാണുകയും 'എന്നെ അനുഗമിക്കുക' എന്ന് പറയുകയും ചെയ്യുന്നു (2:14). യുദൻമാരെ പ്രകോപിപ്പിക്കുന്ന ഒരു പ്രവൃത്തിയാണിത്. പക്ഷേ, നമ്മുടെ കർത്താവ് പാർശ്വവൽക്കരിക്കപ്പെട്ടവരായ എല്ലാ വിഭാഗത്തോടും പെരുമാറുന്ന ഒരു പുതിയ സാമൂഹിക നീതിയുടെ തുടക്കമാണിത്.

യേശു "എന്തുകൊണ്ടാണ് ചുങ്കക്കാരോടും പാപികളോടും ഒപ്പം തിന്നുകയും കുടിക്കുകയും ചെയ്യുന്നത്?" എന്ന് ചോദിക്കാൻ പരീശന്മാരെയും ശാസ്ത്രിമാരെയും ഇത് പ്രേരിപ്പിക്കും (2:16).



യേശു ഒരു നികുതിപിരിവുകാരനെ പരീശന്റെയും ചുങ്കക്കാരന്റെയും ഉപമയിലെ നായകനാക്കും (വി.ലൂക്കാസ് 18:10-14).

സക്കായിയുടെ വീട്ടിലേക്ക് തന്നെത്തന്നെ ക്ഷണിച്ചുകൊണ്ടും അവൻറെ ഭവനത്തിന് രക്ഷ പ്രസ്താവിച്ചുകൊണ്ടും അവൻ സക്കായിയെ ബഹുമാനിക്കും (വി. ലൂക്കോസ് 19:1-10).

### പിരിവുകാരന്റെ വഴിത്തിരിവ്

ലേവി എഴുന്നേറ്റ് യേശുവിനെ അനുഗമിക്കുന്നു. ഈ വിളിയിൽ യേശു തമ്പുരാൻ മുൻകൈയെടുക്കുന്നു എന്നത് ശ്രദ്ധേയമാണ്. കർത്താവിന്റെ സംഘത്തിൽ തന്നെയും കൂടി ഉൾപ്പെടുത്താനോ തനിക്ക് സംഭവിച്ചിട്ടുള്ള കുറവുകളോട് ക്ഷമിക്കുവാനോ ലേവി ആവശ്യപ്പെട്ടില്ല. അവന് ആവശ്യമുള്ളതോ അവനിൽ സംഭവിച്ചതോ ആയ മാനസാന്തരത്തെക്കുറിച്ച് പരാമർശവുമില്ല-

ഇത് ലേവിയുടെ ജീവിതത്തിലെ ഒരു വഴിത്തിരിവാണെന്ന് അനുമാനിക്കാം- ഒരു യഥാർത്ഥ മെറ്റാനോയിയ. അതായത് പശ്ചാത്താപം അഥവാ മാനസാന്തരം എന്നത്, വന്നുപോയ കുറവുകളെ കുറിച്ചുള്ള ബോധ്യവും അതിൽ നിന്നുള്ള പിന്മാറ്റവും മാത്രമല്ല; പുതിയ വഴികളിലൂടെ സഞ്ചരിക്കുവാനുള്ള ഒരുവൻറെ തീരുമാനം കൂടിയാണ് എന്ന് മനസ്സിലാക്കാം.

അവൻ എഴുന്നേറ്റു അവനെ അനുഗമിച്ചു" (2:14).

യേശുവിനെ അനുഗമിക്കുന്നതിനായി ലേവി തന്റെ ജോലി ഉപേക്ഷിച്ചത് യേശു അവനെ വിളിക്കുന്നത് പോലെ തന്നെ ശ്രദ്ധേയമായ ഒരു പ്രവൃത്തിയാണ്.

നികുതി പിരിവുകാർ പലപ്പോഴും പരീശൻമാരുടെ കൂട്ടത്തിൽ ഉള്ളവർ ആയിരുന്നു. പൊതുസമൂഹത്തിൽ, പരീശൻമാരായവർക്ക് പ്രത്യേക സ്ഥാനവും. സാമ്പത്തികമായി നല്ല നിലയും ഉണ്ടായിരുന്നു. അവർക്ക് റോമി

ന്റെയും പട്ടാളക്കാരുടെയും പിന്തുണയുമുണ്ട്. ഇങ്ങനെയൊക്കെ ആയിരിക്കുമ്പോൾ തന്നെ ശിഷ്യന്മാർ യേശുവിനെ അനുഗമിക്കാൻ എല്ലാം ഉപേക്ഷിച്ചതുപോലെ, താൻ അറിയുന്ന എല്ലാ കാര്യങ്ങളിൽ നിന്നും ലേവി അകന്നുപോകുന്നു (1:18).

**ശാസ്ത്ര പരീശന്മാരിലെ തെറ്റായ മാതൃക**

ശാസ്ത്രിമാരെയും പരീശന്മാരെയും കുറിച്ച് നമ്മൾ മോശമായി ചിന്തിക്കുന്നതിന്റെ കാരണങ്ങളിൽ ഒന്ന് അവർ യേശുവിനെ എതിർത്തു എന്നതാണ്. എന്നിരുന്നാലും, അവർ യഹൂദ നിയമങ്ങൾ വിശ്വസ്തതയോടെ പാലിച്ചുകൊണ്ട് ദൈവത്തെ ബഹുമാനിക്കാൻ സമർപ്പിതരായ ഭക്തരായ ആളുകളായിരുന്നുവെന്ന് ഓർക്കണം. പക്ഷേ, അവർ രണ്ട് തെറ്റുകൾ വരുത്തി.

ഒന്നാമതായി, അവർ അഹങ്കാരികളായിത്തീർന്നു. ആത്മീയ വളർച്ചയ്ക്ക് പെട്ടെന്ന് തടസ്സമായി മാറുന്ന ഒരു ആത്മാവ്

രണ്ടാമതായി, അവർ നിയമത്തെ വളരെ സൂക്ഷ്മമായി പഠിച്ചു, പക്ഷേ, നിയമത്തിന്റെ പ്രധാന ലക്ഷ്യത്തിൽ നിന്ന് വ്യതിചലിക്കുകയും ചെയ്തു.

അവൻ ചുങ്കക്കാരോടും പാപികളോടുംകൂടെ തിന്നുകയും കുടിക്കുകയും ചെയ്യുന്നതെന്തിന്?" (2:16). ശാസ്ത്രിമാരും പരീശന്മാരും യേശുവിനെ നേരിട്ട് അഭിമുഖീകരിക്കുന്നില്ല, പകരം അവരുടെ ആശങ്ക ശിഷ്യന്മാരിലേക്ക് പങ്കുവെക്കുകയാണ്. ശാസ്ത്രിമാർക്ക് യേശുവിന്റെ നാവിന്റെ ചമ്മട്ടി അനുഭവപ്പെട്ടത് അടുത്തകാലത്താണ് (2:8), അതിനാൽ തങ്ങളുടെ എതിർപ്പ് അവർ പ്രകടിപ്പിക്കുന്നതിൽ അതിശയിക്കാനില്ല.

സെമിറ്റിക് സമൂഹത്തിൽ, ടേബിൾ ഫെലോഷിപ്പ് സൗഹൃദത്തെയും അംഗീകാരത്തെയും സൂചിപ്പിക്കുന്നു.

പക്ഷേ ഈ സൗഹൃദം അനുവദിക്കപ്പെടരുത് എന്നാണ് മത നേതാക്കന്മാരുടെ താല്പര്യം. ചുങ്കക്കാരെയും പാപികളെയും യേശു അംഗീകരിക്കുന്നുണ്ടോ? അവൻ അവരുടെ പെരുമാറ്റത്തെ അംഗീകരിക്കുന്നുണ്ടോ? വിശുദ്ധിയെക്കുറിച്ച് അയാൾക്ക് ആശങ്കയില്ലേ? അവൻ തോറ/നിയമത്തെ–ദൈവത്തിന്റെ നിയമത്തെ കാര്യമാക്കുന്നില്ലേ?

ഈ പാപികളുമായുള്ള സഹവാസം വഴി അവൻ തന്നെ സ്ഥാപിക്കുന്ന മോശം മാതൃകയെക്കുറിച്ച് അവൻ മനസ്സിലാക്കുന്നില്ലേ? അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ രാജ്യത്തിന്റെ ധാർമ്മിക അപചയത്തിന് കാരണമാകില്ലേ?

അവൻ ചുങ്കക്കാരോടും പാപികളോടും ഒപ്പം ഭക്ഷണം കഴിക്കുന്നത് എന്തിനാണ്?" എന്ന ചോദ്യത്തിൽ ഈ ആശങ്കകളെല്ലാം പൊതിഞ്ഞിരിക്കുന്നു.

**ലേവിയും സഭയും**

ചുങ്കക്കാരെയും പാപികളെയും ലേവി തന്റെ മേശയിലേക്ക് ക്ഷണിക്കുന്നത് സ്വാഭാവികമാണ്. അവർ അവന്റെ സുഹൃത്തുക്കളാണ്, പക്ഷേ, എന്തുകൊണ്ടാണ് യേശു തന്റെ സാന്നിധ്യത്താൽ ഇത്തരമൊരു സമ്മേളനത്തെ അനുഗ്രഹിക്കുന്നത് എന്നതാണ് ചോദ്യം.

പരീശന്മാർ കുറ്റകരമായി കണക്കാക്കുന്ന വിധത്തിൽ യേശു പ്രവർത്തിച്ച നിരവധി സംഭവങ്ങൾ വി.മർക്കോസ് ഇതിനകം വിവരിച്ചിട്ടുണ്ട്. അവൻ ശബ്ബത്തിൽ ആളുകളെ സുഖപ്പെടുത്തി (1:21–34). അവൻ ഒരു കുഷ്ഠരോഗിയെ സ്പർശിച്ചു (1:41). അവൻ ഒരു തളർവാതരോഗിയോട്, 'മകനേ, നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു" എന്ന് പറഞ്ഞു സൗഖ്യമാക്കി.

ഇത്തരം പ്രകോപനപരമായ പ്രവർത്തനങ്ങൾ അന്നത്തെ മതപരമായ കാര്യങ്ങളെ വെല്ലുവിളിക്കുന്നതായിരുന്നു. വെല്ലുവിളിക്കുന്നതിനു പകരം ആശ്വസിപ്പിക്കാനുള്ള സ്ഥലമാക്കി സഭയെ മാറ്റുന്നതിന് വിളി ലഭിച്ചവർ ആണ് നമ്മൾ എന്ന് എപ്പോഴും ഓർക്കേണ്ടതുണ്ട്.

**ഉപവാസം**

യോഹന്നാന്റെ ശിഷ്യന്മാരും പരീശന്മാരും ഉപവസിക്കുകയായിരുന്നു" (2:18). അവരുടെ നിയമം അനുസരിച്ച് ഉപവാസം അത്യാവശ്യമായ കാര്യം ആയിരുന്നു. ദുഃഖം പ്രകടിപ്പിക്കാൻ (1 സാമുവൽ 31:13; 2 സാമുവൽ 1:12; 12:20–23), പശ്ചാത്താപം പ്രകടിപ്പിക്കാൻ (1 സാമുവൽ 7:6; 1 രാജാക്കന്മാർ 21:27), പ്രാർത്ഥനയ്ക്കായി സ്വയം ഒരുങ്ങുക (2 ശമുവേൽ 12:16–17; സങ്കീർത്തനം 35:13), ദിവ്യ വെളിപാട് (പുറപ്പാട് 34:28; ആവർത്തനം 9:9; ദാനിയേൽ 9:3; 10:3), കർത്താവിന്റെ പ്രീതി (ന്യായാധിപന്മാർ 20:26; 2 ദിനവൃത്താന്തം 20:3) മുതലായ സന്ദർഭങ്ങളിൽ ഉപവാസം ആവശ്യമായിരുന്നു.

യഹൂദ നിയമം അനുശാസിക്കുന്ന ഏറ്റവും പ്രധാനമായ ഒരേയൊരു ഉപവാസം പാപപരിഹാര ദിനം ആചരിക്കുന്നതുമായി ബന്ധപ്പെട്ടിരിക്കുന്നു (ലേവ്യ പുസ്തകം 16:29–31; 23:27).

ഒരു സന്ദർഭത്തിലെങ്കിലും, ദൈവം ഉപവാസം അനുതാപത്തിന്റെ ഒരു പ്രവൃത്തിയായി കൽപ്പിച്ചു (യോവേൽ 2:12).

യേശു തന്റെ ശുശ്രൂഷക്കുള്ള ഒരുക്കമായി നാല്പതു രാവും നാൽപ്പതു പകലും ഉപവസിച്ചു (വി.മത്തായി 4:2; വി. ലൂക്കോസ് 4:2), എന്നാൽ സ്വന്തം ഭക്തിയിലേക്ക് മറ്റുള്ളവരുടെ ശ്രദ്ധ ആകർഷിക്കുന്നതിനായി നടത്തുന്ന ഉപവാസത്തെ അപലപിച്ചു (വി. മത്തായി 6:16–18);

യെശയ്യാവ് 58 കൂടി കാണുക: (6–7), ദാനധർമ്മത്തെയും സ്വാർത്ഥ ലക്ഷ്യങ്ങൾക്കായി നടത്തുന്ന പ്രാർത്ഥനയെയും അദ്ദേഹം അപലപിച്ചതുപോലെ (വി. മത്തായി 6:1–8).

എന്നാൽ മണവാളൻ അവരിൽ നിന്ന് എടുക്കപ്പെടുന്ന ദിവസങ്ങൾ വരും, അപ്പോൾ അവർ ആ ദിവസത്തിൽ ഉപവസിക്കും" (2:20). ഇതിനകം തന്നെ യേശു പലപ്പോഴും തന്റെ ക്രൂശീകരണത്തെ സൂചിപ്പിച്ചിരുന്നു. ഒരു ആത്മീയ ശിക്ഷണമായ ഉപവാസം യേശു ഇല്ലാതാക്കുന്നില്ല. എന്നാൽ ശിഷ്യന്മാരോട് ഉപവാസത്തെ ഭക്തിയുടെ പ്രകടനമായി ഉപയോഗിക്കരുതെന്ന് പറയുന്നു, പകരം, പ്രതിഫലം നൽകുന്ന പിതാവിന്റെ മുമ്പാകെ സ്വകാര്യമായി ഉപവാസം അനുഷ്ഠിക്കുക (മത്തായി 6:16–18). ആദിമ സഭ പ്രധാനപ്പെട്ട അവസരങ്ങളിൽ ഉപവസിച്ചിരുന്നു (പ്രവൃത്തികൾ 13:2–3; 14:23).

**പഴയതിനെ പുതിയത് ആക്കി തീർക്കുക**

പഴയ വസ്ത്രത്തിൽ കോടിത്തുണിക്കണ്ടം ആരും ചേർത്തു തുന്നുമാറില്ല; തുന്നിയാൽ ചേർത്ത പുതുക്കണ്ടം പഴയതിൽനിന്നു വലിഞ്ഞിട്ടു ചീന്തൽ ഏറ്റവും വല്ലാതെ ആകും (വി. മർക്കൊസ് 2:21).

പഴയ വസ്ത്രത്തിന്റെ സംരക്ഷണത്തെക്കുറിച്ചുള്ള ആശങ്ക ഇവിടെ ശ്രദ്ധിക്കുക. പഴയത് കളയുകയല്ല, ഉപയോഗപ്രദമാകുമാറ് സൂക്ഷിക്കുകയാണ് ചെയ്യേണ്ടത്. യേശു ഒരു പുതിയ വഴിയെ പ്രതിനിധീകരിക്കുന്നു, എന്നാൽ അത് അവന്റെ ജനങ്ങളുടെ ചരിത്രത്തിൽ ആഴത്തിൽ വേരൂന്നി നിന്ന് കൊണ്ടായിരുന്നു.

◆



## സ്വന്തമായി ഭവനം ഇല്ലാത്ത കുടുംബത്തിന് തണലേകി കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം

കോലഞ്ചേരി: കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വീതിയൻ കാതോലിക്കാബാവയുടെ സ്മരണാർത്ഥം നിർധന കുടുംബത്തിന് നിർമ്മിച്ച് നൽകുന്ന ഭവനത്തിന്റെ BASELIOS HOME ന്റെ കൂദാശകർമ്മം പ. കാതോലിക്ക ബാവ നിർവഹിച്ചു.

Church Calendar

# His Call

### St. Mark 2:13-22

**Fr Nithin V Rajan**



Roads less travelled are the way that sometimes leads to different perspectives of life. Ready to alter ways can lead to different outputs in all situations. This is only possible for people who are ready to take risk. Change is not welcomed by all. In the Gospel portion of the Second Sunday after New Sunday also shows us how Levi, son of Alphaeus, a tax collector followed Jesus forsaking everything.

**Altered for Him:**

Jesus calls Levi, a tax collector to follow Him. Tax collectors worked for the Roman government collecting various taxes. Jewish people considered them as sinners. It was easy for tax collectors to increase the amounts billed and keep rest of their money in their pockets, so people believed them to be guilty. As Tax collectors were agents of the Roman government, they were looked upon by the folks of Israel as subjugators. Tax collectors also come into frequent contact with Gentiles, rendering them ritually unclean. Jews always looked upon tax collectors as a different category of people.

For Levi to forsake his tax office to follow Jesus is an act of courage and conviction. Tax collectors are well-to-do financially, and have the backing of Rome and its soldiers, but Levi walks away from everything that he has known as once and for all and followed Jesus.

We see the same type of experience in the life of St Paul where the killer became the Pillar for Christ. ***Philippians 3:13–14*** *"Brothers, I do not consider that I have made it my own. But one thing I do: forgetting what lies behind and straining forward to what lies ahead, I press on toward the goal for the prize of the upward call of God in Christ Jesus".* St Paul the apostle didn't let the baggage of his past dictate his goal. He was focused. He knew his goal, and he wasn't going to shake. This Pharisee of Pharisees, who had everything going for him, gave up everything so that he could follow Jesus Christ and this decision changed his life.

Change is not welcomed by all, as human beings we often like to be safe in the cocoons and we believe that's life, it's difficult for us to digest the fact that there is a life outside it. The most beautiful life waits outside where we can fly to freedom. Our decision to follow Christ makes our life meaningful and successful, but the worldliness often sink into us and we are drowned into it. Unless we have the courage and conviction like the Levi and St. Paul, we wouldn't take this drastic step towards forsaking the present life and following Christ.

*"Then Jesus said to his disciples, 'Whoever wants to be my disciple must deny themselves and take up their cross and follow me. For whoever wants to save their life will lose it, but whoever loses their life for me will find it'"* ***St. Matthew 16:24–25***

**Whom Jesus Christ was with?**

When we usually find time to ponder on who Christ is we usually forget to understand whom Christ was with. When we answer this question we will understand that Christ was not with the elite class of the society, he was with the last, least and lost. He was criticized for this action and this was one reason the High class Jews didn't want to accept Jesus.

While Jesus was having dinner at Levi's house, many tax collectors and sinners were eating with him and his disciples, for there were many who followed him. When the teachers of the law who were Pharisees saw him eating with the sinners and tax collectors, they asked his disciples: "Why does he eat with tax collectors and sinners?" On hearing this, Jesus said to them, "It is not the healthy who need a doctor, but the sick. I have not come to call the righteous, but sinners." ***St Mark 2:15-17.***

When Jesus heard that they tried to criticize Him for dining with the tax collectors, Jesus says his purpose of coming. Jesus came to serve those who need him and those included first and foremost sinners. That is the reason Church fathers says that "Church is not a museum for saints but a hospital for sinners". It is when the church fulfill this that it becomes the Church of God or it will remain to be a building where there are meetings or such things held. Christ came to serve and not to be served. Christ spoke about salvation to the entire universe and not just to a certain class of the society.

We need to honor Christ as He desires. St. John Chrysostom rightly says "Do you wish to honor the body of the Savior? Do not despise it when it is naked. Do not honor it in church with silk vestments while outside it is naked and numb with cold. He who said, "This is my body," and made it so by his word, is the same that said, "You saw me hungry and you gave me no food. As you did it not to the least of these, you did it not to me." Honor him then by sharing your property with the poor. For what God needs is not golden chalices but golden souls".

**A total change:**

*"No one puts new wine into old wineskins, or else the new wine will burst the skins, and the wine pours out, and the skins will be destroyed; but they put new wine into fresh wineskins"* ***St. Mark 2:22***

Old skins by their usage would be stretched and are no longer flexible. If we put new wine in old skins, the new wine will ferment and expand, breaking the inflexible skins and create loss. The concern here is both for the skins and the wine. Jesus' teachings are the new wine. The scribes, Pharisees, and priests represent the old way of doing things—the old wineskins. So a total change is what is expected while we follow Christ. That is what we read in the Holy Scriptures in ***2 Corinthians 5:17*** *"Therefore, if anyone is in Christ, the new creation has come. The old has gone, the new is here!"*.

To follow Christ we have to let go our old ways and completely surrender to His works. To be His disciple is not an easy task, it needs perseverance and conviction. Nothing is impossible for whom the Holy Spirit leads, Amen. ❑

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



**പുതുപ്പള്ളി പള്ളി പെരുന്നാളിൽ പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.**



## വിനീത് വിഷ്ണുവിന് കൈത്താങ്ങായി പരിശുദ്ധ കാതോലിക്കാ ബാവാ

വൈക്കം: വാഹനാപകടത്തിൽ ഗുരുതരമായി പരിക്കേറ്റ് കിടപ്പിലായ മറവൻ തുരുത്ത് സ്വദേശി വിനീത് വിഷ്ണുവിന്റെ ചികിത്സയ്ക്ക് സഹായവുമായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ. 2014-ൽ സുഹൃത്തിനൊപ്പം ബൈക്കിൽ യാത്ര ചെയ്യവെ മിനി ലോറി യുമായി കൂട്ടിയിടിച്ചായിരുന്നു അപകടം സംഭവിച്ചത്. അപകടത്തിൽ ഗുരുതര മായി പരിക്കേറ്റ വിനീതിന്റെ ഇടുപ്പെല്ലും വലതു കാലിന്റെ തുടയെല്ലും തകർന്നു. ഇടതു കാലിന്റെ മുട്ടിന് താഴെ ഒടിവ് സംഭവിക്കുകയും ചെയ്തിരുന്നു. ഇടുപ്പെല്ല് മാറ്റി വയ്ക്കുന്നതിന് ആവശ്യമായ തുക പരിശുദ്ധ കാതോലിക്കാബാവാ എറ ണാകുളം ജനറൽ ആശുപത്രിക്ക് കൈമാറി.




കോലഞ്ചേരി സെന്റ് പീറ്റേഴ്സ് സ്കൂൾ സ്പോർട്സ് സെന്ററിന്റെയും ഓൾ കേരള സബ് ജൂനിയർ ബാഡ്മിന്റൻ ടൂർണമെന്റിന്റെയും ഉദ്ഘാടനം ഡോ. ഗീവർഗീസ് മാർ യൂലിയോസ് നിർവഹിക്കുന്നു. മാത്യു പി. പോൾ, സി.ജെ. ജോർജ്, ബാബു പി. പോൾ, ഫാ. ഗീവർഗീസ് അലക്സ്, ഫാ. ജേക്കബ് കുര്യൻ, ബെന്നി നെല്ലിയ്ക്കാമുറി, ഫാ. സി.എം. കുര്യാക്കോസ്, കെ.ജെ. റസൽ, ഫാ.കുര്യാക്കോസ് അലക്സ് തുടങ്ങിയവർ സമീപം.



## സ്ഥാനാരോഹണ ശുശ്രൂഷയുടെ ഒരുക്കങ്ങൾ വിലയിരുത്തുന്നതിനായി സന്ദർശനം നടത്തി

പഴഞ്ഞി: പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രലിൽ 2022 ജൂലായ് 28-ന് നടക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മെത്രാപ്പോലീത്താ സ്ഥാനാരോഹണത്തിന്റെ ഒരുക്കങ്ങൾ വിലയിരുത്തുന്നതിനായി പ. ബസ്സേലി യോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ചുമതലപ്പെ ടുത്തിയ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് പഴഞ്ഞി കത്തീഡ്രലിൽ സന്ദർ ശനം നടത്തി. കൈസ്ഥാനി സുമേഷ് പി. വിൽസൺ ഭദ്രാസന കൗൺസിൽ അംഗം അഡ്വ. ഗിൽബർട്ട് ചീരൻ  പള്ളി മാനേജിംഗ് കമ്മറ്റി അംഗം സി. വി. ജോസ് എന്നിവർ സന്നിഹിതരായിരുന്നു.



## സിവിൽ സർവീസ് ക്ലബ്ബിന് തുടക്കമായി

പീരുമേട്: മാർ ബസേലിയസ് എഞ്ചിനീയറിംഗ് കോളേജിൽ സിവിൽ സർ വീസ് ക്ലബ്ബിന് തുടക്കമായി. ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോ ലീത്ത അധ്യക്ഷത വഹിച്ച ചടങ്ങിൽ ഇടുക്കി ജില്ലാ കളക്ടർ ഷീബ ജോർജ് ഉദ്ഘാടനം നിർവഹിച്ചു. രാജസ്ഥാൻ മുൻ ചീഫ് സെക്രട്ടറി സി കെ മാത്യു മുഖ്യപ്രഭാഷണം നടത്തി.മലങ്കര ഓർത്തഡോക്സ് സഭയുടെ കീഴിൽ 30 വർഷ ത്തിൽ അതികം പ്രവർത്തി പരിചയം ഉള്ള എം.ജി.ഒ.സി.എസ്.എം. ഐ.എ. എസ്. ഹബ്ബിന്റെ സഹകരണത്തോടെ കൂടിയാണ് സിവിൽ സർവീസ് ക്ലബ് പ്രവർത്തനം ആരംഭിച്ചിരിക്കുന്നത്. കേന്ദ്ര ഉന്നത വിദ്യാഭ്യാസ വകുപ്പ് മുൻ സെക്രട്ടറി അശോക് താക്കൂർ, എ.ഐ.സി. റ്റി. ഇ മുൻ ചെയർമാൻ  എസ് എസ് മാൻതാ കോളേജ് ഡയറക്ടർ പ്രിൻസ് വർഗീസ്, കോളേജ് പ്രിൻസിപ്പൽ ഡോ ജയരാജ് കൊച്ചു പിള്ള, ഐഎഎസ് ഹബ്  ഡയറക്ടർ ഫാ. സജി മേക്കാട്ട് എന്നിവർ  പ്രസംഗിച്ചു.



## രണ്ട് ഈസ്റ്റർ ആഘോഷത്തിൽ കാർമ്മികനായി ഫീലിപ്പോസ് റമ്പാൻ

കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ ഓസ്ട്രേലിയയിലെ ബ്രിസ്ബേയ്ൻ സെൻറ് മേരീസ് & സെൻറ് ജോസഫ്സ് പള്ളിയിൽ ഏപ്രിൽ 24-ന് ഈസ്റ്റർ ശുശ്രൂഷകളിൽ വികാരി ഫാ. ബിഷോയ് എൽ ആന്റണിക്കൊപ്പം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അഹമ്മദ്ബാദ് ഭദ്രാസനത്തിൽപെട്ട രാജസ്ഥാനിലെ ആബു റോഡ് ജ്യോതിസ് ആശ്രമ മാനേജർ ഫിലിപ്പോസ് റമ്പാൻ സഹകാർമ്മികനായി സംബന്ധിച്ചു. 22-ന് ദുഃഖവെള്ളിയാഴ്ച ശുശ്രൂഷകളിലും അദ്ദേഹം സഹകാർമ്മികനായിരുന്നു.

ബ്രിസ്ബേയ്ൻ സെൻറ് പീറ്റേഴ്സ് & സെൻറ് പോൾസ് ഇന്ത്യൻ ഓർത്തഡോക്സ് പള്ളിയിൽ ഹാശാവാര ശുശ്രൂഷകൾ നിർവഹിക്കാനാണ് അദ്ദേഹം ഓസ്ട്രേലിയയിലെത്തിയത്. ഏപ്രിൽ 15, 17 തീയതികളിൽ ദുഃഖവെള്ളിയാഴ്ച - ഈസ്റ്റർ ശുശ്രൂഷകളിൽ അദ്ദേഹം കാർമ്മികനായിരുന്നു. ഈജിപ്റ്റ് തലസ്ഥാനമായ കെയ്റോയ്ക്ക് സമീപമുള്ള സെൻറ് മക്കാറിയോസ് മൊണാസ്ട്രിയിൽ 2019-ലെ വലിയനോമ്പ് കാലത്ത് 40 ദിവസം ഫീലിപ്പോസ് റമ്പാൻ താമസിച്ചിരുന്നു.

ഓറിയൻറൽ ഓർത്തഡോക്സ് സഭകളിൽ ഉൾപ്പെടുന്ന കോപ്റ്റിക് സഭയുമായി മലങ്കരസഭയ്ക്ക് കൗദാശിക ബന്ധമുണ്ട്. രണ്ട് സഭകളും വ്യത്യസ്ത രീതിയിലുള്ള കലണ്ടർ സ്വീകരിച്ചിട്ടുള്ളതു കൊണ്ടാണ് (ജൂലിയൻ, ഗ്രീഗോറിയൻ) ഈസ്റ്റർ, ക്രിസ്മസ് ഉൾപ്പെടെയുള്ള പെരുന്നാളുകൾക്ക് തീയതി വ്യത്യാസങ്ങൾ വരുന്നത്. അതുകൊണ്ടാണ് റമ്പാച്ചന് രണ്ട് ശുശ്രൂഷകളിലും പങ്കെടുക്കാൻ ഭാഗ്യം ലഭിച്ചത്.

കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ ശുശൂഷകളിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു പ്രതിനിധി എന്ന നിലയിൽ ഫീലിപ്പോസ് റമ്പാനെ പൂർണ്ണമായും പങ്കെടുപ്പിച്ചത് അഭിനന്ദനാർഹമാണ്; അതിലുപരി ദൈവഹിതമാണ്. കഴിഞ്ഞ ആഴ്ച നടന്ന ശുശ്രൂഷകളിൽ കോപ്റ്റിക് സഭ ഫീലിപ്പോസ് റമ്പാന് നൽകിയ പങ്കാളിത്തത്തിലൂടെ മലങ്കരസഭയ്ക്ക് ആ സഭയുമായി നേരത്തേ ഉണ്ടായിരുന്ന ബന്ധം, കൂടുതൽ ശക്തിപ്പെടുകയും അത് എക്യുമെനിക്കൽ രംഗത്ത് പുതിയ മാനങ്ങൾ നൽകുകയും ചെയ്യും എന്നതിൽ സംശയമില്ല.



**ഇറ്റലി യൂണിവേഴ്സിറ്റി ഓഫ് ജനോവയിൽ നിന്നും ബയോ എഞ്ചിനീയറിംഗ് ആൻഡ് റോബോട്ടിക്സ് എന്ന വിഷയത്തിൽ ക്രിസ് തോമസ് ഡോക്ടറൽ ബിരുദം കരസ്ഥമാക്കി.**
**കോട്ടയം സൗത്ത് പാമ്പാടി സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.**




## താലികെട്ട് 'യെരുശലേമിൽ'; മാല ഇട്ടത് പഴഞ്ഞി പള്ളിയിൽ

പഴഞ്ഞി: തന്റെ മകളുടെ വിവാഹത്തിന് താലി കെട്ടിന് ശേഷം പഴഞ്ഞി മുത്തപ്പന്റെ നടയിൽ വെച്ച് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ സാന്നിധ്യത്തിൽ വധൂവരൻമാർ പരസ്പരം മാല ചാർത്തണം എന്ന ശിവദാസന്റെ ആഗ്രഹം സഫലമായി. വിവാഹത്തിന് ഇരു കുടുംബങ്ങളും തീരുമാനിച്ച ഉടൻ ശിവദാസൻ പത്നീസമേതം ആദ്യമെത്തിയത് യൂലിയോസ് തിരുമേനിയെ കാണാൻ കുന്നംകുളം ആർത്താറ്റ് അരമനയിലായിരുന്നു. തീരുമേനിയോട് തന്റെ ആഗ്രഹം അറിയിച്ചു. 'ശിവദാസന്റെ ആഗ്രഹം അങ്ങനെയാണെങ്കിൽ അത് നിവൃത്തിയാകാൻ ജഗദീശ്വരൻ ഇടയാക്കട്ടെ' എന്ന് തിരുമേനി പറഞ്ഞു.

ഇന്ന് പഴഞ്ഞി യെരുശലേമിലുള്ള കൈതവളപ്പ് കുടുംബ ക്ഷേത്രത്തിൽ താലികെട്ടിനു ശേഷം വധൂവരൻമാർ കുടുംബാംഗങ്ങളോടൊപ്പം പഴഞ്ഞി മുത്തപ്പന്റെ തിരുനടയിലെത്തി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനി വധൂവരൻമാരെ അനുഗ്രഹിച്ച് ആശീർവദിച്ചു. ശിവദാസന്റെ കുടുംബത്തിന് പഴഞ്ഞി സെന്റ് മേരീസ് പള്ളിയുമായുള്ള നൂറ്റാണ്ടുകളായുള്ള ബന്ധം തിരുമേനി അനുസ്മരിച്ചു. ശിവദാസന്റെ കുടുംബമായ കൈതവളപ്പ് കുടുംബക്കാർ തലമുറകളായി പഴഞ്ഞി പള്ളി പെരുന്നാളിന്റെ പ്രദക്ഷിണത്തിന് കുത്തുവിളക്ക് പിടിക്കുന്ന പാരമ്പര്യത്തെപ്പറ്റിയും അത് നൽകുന്ന മതസൗഹാർദ്ദ സന്ദേശത്തെപ്പറ്റിയും ഉത്ബോധിപ്പിച്ചു. തുടർന്ന് 'ഇത് ഒരു വലിയ നിയോഗമാണെന്ന് കരുതുന്നതായി' തിരുമേനി പറഞ്ഞു.

തുടർന്ന് തിരുമേനി അനുഗ്രഹിച്ചാർശീർവദിച്ച് നൽകിയ മാലകളും ബൊക്കെയും വധൂവരൻമാർ പഴഞ്ഞി മുത്തപ്പനെ സാക്ഷിയാക്കി പരസ്പരം കൈമാറി. തിരുമേനി, പഴഞ്ഞി കത്തീഡ്രൽ വികാരി, സഹവികാരി, കൈസ്ഥാനി, സെക്രട്ടറി എന്നിവർക്കൊപ്പം ശിവദാസന്റെ ഭവനം മുമ്പ് സന്ദർശിച്ച് ആദരിച്ചത് ശിവദാസൻ നന്ദിയോടെ അനുസ്മരിച്ചു.

തങ്ങളുടെ പൂർവികർ ചെയ്ത പുണ്യപ്രവർത്തികളോടൊപ്പം പഴഞ്ഞി മുത്തപ്പന്റെ അനുഗ്രഹങ്ങൾ ഒന്നു കൊണ്ട് മാത്രമാണ് തങ്ങളുടെ കുടുംബത്തിന്റെ ആഗ്രഹം നിറവേറാൻ കാരണമായതെന്ന് വിശ്വസിക്കുന്നതായി ശിവദാസൻ പറഞ്ഞു. യൂലിയോസ് തിരുമേനിയോടും തങ്ങളുടെ ആഗ്രഹ പൂർത്തീകരണത്തിന് അനുമതിയും സഹായങ്ങളും ചെയ്തു തന്ന പഴഞ്ഞി കത്തീഡ്രൽ വികാരി ഫാ. സഖറിയ കൊള്ളൂർ, സഹവികാരി ഫാ. തോമസ് ചാണ്ടി, കൈസ്ഥാനി സുമേഷ് പി. വിൽസൺ, സെക്രട്ടറി ലിജിൻ ചാക്കോ എന്നിവർ ഉൾപ്പെട്ട മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരോടുള്ള നന്ദി ശിവദാസൻ അറിയിച്ചു.

കൈസ്ഥാനി സുമേഷ്.പി. വിൽസൺ, കമ്മറ്റി അംഗമായ സി. വി. ജോസ്, കുന്നംകുളം ഭദ്രാസന കൗൺസിൽ അംഗങ്ങളായ അഡ്വ. ഗിൽബർട്ട് ചീരൻ, ജീബ്ലസ് ജോർജ്ജ് തുടങ്ങിയവർ സന്നിഹിതരായിരുന്നു.



## മലങ്കരസഭയ്ക്ക് അനുകൂലമായ സുപ്രീംകോടതി വിധി നടപ്പിലാക്കേണ്ടത് സർക്കാരിന്റെ ചുമതല: കെ. ബി. ഗണേഷ്കുമാർ

മൈലപ്രാ: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി സുപ്രീം കോടതി പുറപെടുപ്പിച്ചിട്ടുള വിധി നടപ്പിലാക്കേണ്ടത് കാലാകാലങ്ങളിൽ ആയിരിക്കുന്ന സർക്കാരിന്റെ ചുമതലയും ഉത്തരവാദിത്തവും ആണെന്ന് കെ. ബി. ഗണേഷ്കുമാർ എം.എൽ.എ. പറഞ്ഞു.

മൈലപ്ര വലിയപള്ളി പെരുനാളിനോടനുമ്പന്ധിച്ച് തീർഥാടന വാരാഘോഷ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. മൂന്നാം നാൾ ഉയിർത്തെഴുന്നേറ്റവനായ ക്രിസ്തുവിന്റെ സംരക്ഷണം നമ്മുടെ ജീവിതത്തിൽ ഉണ്ട് എന്ന് ബോധ്യമുണ്ടായാൽ ജീവിതത്തിൽ ഉണ്ടാകുന്ന ഒരു പ്രശ്നത്തിൽ നിന്നും നമ്മുക്ക് ഒളിച്ചോടേണ്ട ആവശ്യമില്ല. അങ്ങനെ ഒരു വിശ്വാസം നമ്മുടെ യുവ തലമുറകൾക്കും കുഞ്ഞുങ്ങൾക്കും ഉണ്ടാകേണ്ടിരിക്കുന്നു എന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. ഇടവക വികാരി ഫാ. റോയി മാത്യു അധ്യക്ഷത വഹിച്ചു. നിലയ്ക്കൽ ഭദ്രാസനാധിപൻ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് അനുഗ്രഹ പ്രഭാഷണം നടത്തി. ജോർജിയൻ അവാർഡ് ഫോർ എക്സലൻസ് 2022 ഡോ. ജോഷ്വാ മാർ നിക്കോദിമോസ് ബെന്യാമിന് നൽകി ആദരിച്ചു. തുടർന്ന് ഇടവകയിലെ മുൻ ട്രസ്റ്റി-സെക്രട്ടറിമാരെ ആദരിച്ചു. യോഗത്തിൽ മലങ്കര ഓർത്തഡോക്സ് സഭയിലെ നിയുക്ത മെത്രാനും, ഇടവകാംഗവും ഫാ. എബ്രഹാം തോമസ്, ടി. എം. സാമുവേൽ കോർ-എപ്പിസ്കോപ്പ, ഇടവക ട്രസ്റ്റി മാത്യു തോമസ്, സെക്രട്ടറി ജെയ്സൺ സാമുവേൽ, ജനറൽ കൺവീനർ കെ. കെ മാത്യു, പ്രോഗ്രാം കൺവീനർ ആകാശ് മാത്യു വർഗീസ് എന്നിവർ പ്രസംഗിച്ചു.




**ആഗോള തീർഥാടന കേന്ദ്രമായ ചന്ദനപ്പള്ളി വലിയ പള്ളി പെരുന്നാളിനോടനുബന്ധിച്ച് മെയ് 1 മുതൽ 8 വരെ നടക്കുന്ന തീർത്ഥാടന വാരാചരണത്തിന്റെ ഉദ്ഘാടനം പത്തനംതിട്ട ജില്ലാ കളക്ടർ ഡോ. ദിവ്യ എസ്. അയ്യർ നിർവഹിക്കുന്നു. ജോസഫ് എം. പുതുശ്ശേരി മുഖ്യാതിഥി ആയിരുന്നു. വികാരി ഫാ. ഷിജു ജോൺ സമീപം.**



**പുതുപ്പള്ളി വലിയപള്ളി ഏർപ്പെടുത്തിയ ഓർഡർ ഓഫ് സെന്റ് ജോർജ് അവാർഡ് പ്രശസ്ത പിന്നണി ഗായിക കെ. എസ്. ചിത്രക്ക് പ. കാതോലിക്കാ ബാവാ സമ്മാനിക്കുന്നു. സഹോദരൻ പദ്ധതിയിലേക്ക് 15 ലക്ഷം രൂപ പുതുപ്പള്ളി വലിയപള്ളി പ. കാതോലിക്കാ ബാവായെ ഏല്പിച്ചു.**




**നവീകരിച്ച കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് ദൈവാലയത്തിന്റെ വിശുദ്ധ കൂദാശക്കായ് എഴുന്നള്ളിയ പ. കാതോലിക്കാ ബാവായ്ക്കും സഭാപിതാക്കന്മാർക്കും നൽകിയ സ്വീകരണം.**



**പിറവം സെന്റ്. മേരീസ് ഓർത്തഡോക്സ് സുറിയാനി കത്തീഡ്രൽ വലിയ പള്ളിയിൽ പൈതൽ നേർച്ചക്ക് പണം വഴിപാടായി സമർപ്പിച്ചവർക്ക് വേണ്ടി ഇന്ന് നടന്ന 12 പൈതങ്ങളുടെ നേർച്ചയിൽ നിന്നും. 144 പൈതങ്ങൾ നേർച്ചയിൽ പങ്കുകൊണ്ടു.**

## ഡോ. ബിജു ജേക്കബ് കേരളത്തിലെ പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ



തിരുവനന്തപുരം: ഡോ. ബിജു ജേക്കബ് IA&AS കേരളത്തിലെ പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ ആയി നിയമിതനായി.

കോട്ടയം മീനടം സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി അംഗവും മലങ്കരസഭയുടെ സിവിൽ സർവീസ് പരിശീലന കേന്ദ്രമായ IASHUB MGOCSM സിവിൽ സർവീസ് അക്കാഡമിയുടെ അഡ്വൈസറി ബോർഡ് അംഗവും ആണ് ഡോ. ബിജു ജേക്കബ്. സഭയുടെ മറ്റ് വിവിധ സമിതികളിലും അദ്ദേഹം അംഗമാണ്. MBBS ബിരുദധാരിയായ അദ്ദേഹം 1993 സിവിൽ സർവീസ് ബാച്ചാണ്.

2003-ൽ botswana യിൽ ഓഡിറ്റ് ജനറൽ ആയും 2005-2010 ൽ ഒമാൻ പ്രതിരോധ വകുപ്പിലും പ്രവർത്തിച്ചു. VSSC ചീഫ് കൺട്രോളർ ആയി സേവനം അനുഷ്ഠിക്കുമ്പോഴാണ് ഈ പുതിയ നിയോഗം ലഭിക്കുന്നത്.

മികച്ച വാഗ്മി കൂടിയായ അദേഹത്തിന് നിരവധി അംഗീകാരങ്ങളും പുരസ്കാരങ്ങളും ലഭിച്ചിട്ടുണ്ട്. CET യിൽ നിന്നും MBA യും ലോ അക്കാദമിയിൽ നിന്നും LLb യും ഇക്കാലയളവിനുള്ളിൽ നേടിയിട്ടുണ്ട്.

ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൽ സജീവ പ്രവർത്തകനും കഴിഞ്ഞ 20 വർഷങ്ങളായി സൺഡേസ്കൂൾ അദ്ധ്യാപകനും ആണ് ഡോ. ബിജു ജേക്കബ്.



**മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് എം.സി.എ. പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ കുമാരി ലെസ് ലി മാത്യു. കുട്ടംപേരൂർ സീയോൻപുരം സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**




**കോപ്പികൾക്ക് 70122 70083 എന്ന വാട്ട്സാപ്പ് നമ്പറിൽ ബന്ധപ്പെടുക.**



**സഭാകവി സി. പി. ചാണ്ടി സാറിൻറെ പതിനേഴാം ഓർമ്മയോടനുബന്ധിച്ച് പത്തനംതിട്ട സെൻറ് ബേസിൽ ദയറാ ചാപ്പലിൽ കുറിയാക്കോസ് മാർ ക്ലിമ്മീസ് വി. കുർബ്ബാന അർപ്പിക്കുകയും ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു.**

## ഗോപിനാഥ് മുതുകാടിനു ജോർജ്ജിയൻ പ്രവാസി പുരസ്കാരം

പത്തനംതിട്ട: ആഗോള തീർഥാടന കേന്ദ്രമായ ചന്ദനപ്പള്ളി വലിയപള്ളിയിലെ ലോക പ്രവാസി സംഘടന ഏർപ്പെടുത്തിയ ജോർജ്ജിയൻ പ്രവാസി പുരസ്കാരം ഗോപിനാഥ് മുതുകാടിന്.



മനസ്സ് ഇടറി നിൽക്കുന്ന ഭിന്നശേഷി കുട്ടികളേയും രക്ഷിതാക്കളേയും ഒരേ പോലെ സമൂഹത്തിന്റെ മുഖ്യധാരയിൽ എത്തിക്കുന്നതിനും അത്തരം കുട്ടികളുടെ സംരക്ഷണത്തിനും ക്ഷേമത്തിനും സ്വപ്ന തുല്യമായ നിറം പകർന്നു നൽകി സമൂഹത്തിൽ ഊർജ്ജപ്രവാഹമായി നില കൊള്ളുന്നതും പരിഗണിച്ചാണു അദ്ദേഹത്തിന് ഇക്കൊല്ലത്തെ അവാർഡ്. ഭിന്നശേഷി കുട്ടികളോടുള്ള സമൂഹത്തിന്റെ കാഴ്ചപ്പാടുകളെ മാറ്റി നിർത്തി അവർക്കും തുല്യ ഇടമുണ്ടെന്ന് ബോധ്യപ്പെടുത്തി അദ്ദേഹം നടത്തുന്ന ഇടപെടലുകൾക്കുള്ള ആദരവു കൂടിയാണ് ഇത്തരം ഒരു അവാർഡിനായി അദ്ദേഹത്തെ തെരഞ്ഞെടുത്തതെന്ന് പ്രവാസി സംഘം ചെയർമാൻ മാത്യൂസ് പി ജേക്കബ്, കൺവീനർ അജി പി വർഗ്ഗീസ് എന്നിവർ പറഞ്ഞു .

75000 രൂപയും പ്രശസ്തി പത്രവും ജോർജ്ജിയൻ ശില്പവുമടങ്ങുന്ന അവാർഡ് ചന്ദനപ്പള്ളി പെരുനാളിനോടനുബന്ധിച്ചുള്ള ലോക പ്രവാസി സംഗമത്തിൽ സമ്മാനിക്കും. ഡപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ ഉദ്ഘാടനം ചെയ്യും. ഡോ .എബ്രഹാം മാർ സെറാഫീം മുഖ്യാതിയായി പങ്കെടുക്കും.

കേരളത്തിലെ ആദ്യത്തെ മാജിക് അക്കാദമിയുടെ സ്ഥാപകനും മാജിക് ജനകീയവത്കരിക്കുന്നതിൽ മുഖ്യ വഹിച്ചിട്ടുള്ള വ്യക്തിയുമാണ് ഗോപിനാഥ് മുതുകാട്. മാജിക്കിലെ ഓസ്കർ എന്നറിയപ്പെടുന്ന മെർലിൻ അവാർഡ് ഉൾപ്പെടെ നിരവധി രാജ്യാന്തര പുരസ്കാരങ്ങളുടെ ജേതാവ് കൂടിയാണ് ഇദ്ദേഹം.